

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

M A L A N K A R A S A B H A

മെയ് 2005

## അധിക്ഷേപത്തിന്റെ പ്രതിസ്പന്ദനങ്ങൾ

- ഫാ. ഡോ. ഒ. തോമസ്
- ഫാ. ഡോ. ജോൺ പണിക്കർ
- അഡ്വ. സജി കൊടുവത്ത്
- എം. കുര്യൻ തോമസ്
- വർഗീസ് ജോൺ തോട്ടപ്പുഴ
- എം. ജി. അലക്സാണ്ടർ



'ശ്ലീഹായ്ക്കടുത്ത കിഴക്കേ സിംഹാസനത്തിന്റെ
മാർ ബസേലിയോസ് പൗലോസ് കാതോലിക്കാ ബാവാ'

(ഓർമ്മ മെയ് 3)

# *For Favours Received*





**DR. GRACE GEORGE**

**DR. GEM GEORGE**

**SOUTH AFRICA**

# മലങ്കരസഭ

ലക്കം 5, പുസ്തകം 61
മെയ് 2005





### വരിസംഖ്യ

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റ പ്രതി | : | 7 രൂപ |
| ഒരു വർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |

*Cover Design & Type Setting:-*
**M.S. Graphics, Devalokam.**

# CONTENTS
# ഉൾത്തുടിപ്പുകൾ



ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234
e-mail: malankara@sancharnet.in



# ബനഡിക് പതിനാറാമന് ആദരവോടെ....

രാഷ്ട്രീയവും സാംസ്ക്കാരികവുമായ പല പൊളിച്ചെഴുത്തുകളുടെയും ആസൂത്രകനായിരുന്ന ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ പിൻഗാമിയായി അവരോധിക്കപ്പെട്ടിരിക്കുന്നത് കർദ്ദിനാൾ സംഘം ഡീനും വിശ്വാസ കാര്യസംഘത്തലവനും ഒരു തികഞ്ഞ യാഥാസ്ഥിതിക പരിവേഷവുമുള്ള കർദ്ദിനാൾ ജോസഫ് റാറ്റ്സിംഗർ (ബനഡിക്റ്റ് പതിനാറാമൻ) ആണ്. പുതിയ മാർപാപ്പായുടെ രംഗപ്രവേശനത്തെ അമേരിക്ക മുതൽ ചൈനവരെയുള്ള രാഷ്ട്രങ്ങളും ലോക മതങ്ങളും ക്രൈസ്തവ സഭകളും ഏറെ പ്രതീക്ഷയോടെ സ്വാഗതം ചെയ്തു. 'മീഡിയാ സെൻസു'ണ്ടായിരുന്ന മുൻഗാമിയിൽ നിന്നും ഏറെ വ്യത്യസ്തതകൾ പുലർത്തുവാൻ താൻ ഇഷ്ടപ്പെടുന്നില്ല എന്ന് തെരഞ്ഞെടുക്കപ്പെട്ടതിനു ശേഷമുള്ള ഒരാഴ്ചക്കാലംകൊണ്ട് ബനഡിക്റ്റ് പതിനാറാമന്റെ വാക്കുകളും ചലനങ്ങളും വെളിപ്പെടുത്തുന്നു. തന്റെ ആദ്യ പ്രസംഗത്തിൽ 'ഒരു ഇടയനും ഒരു ആട്ടിൻ കൂട്ടവും' എന്ന വാക്യത്തിലധിഷ്ഠിതമായി ക്രൈസ്തവ സഭകളുടെ ഐക്യത്തെക്കുറിച്ചു പറഞ്ഞപ്പോൾ ഏക ഇടയനായ ക്രിസ്തുവും മാർപാപ്പാ ഉൾപ്പെടുന്ന ആട്ടിൻകൂട്ടവും എന്ന ചിന്ത ഉൾക്കൊണ്ടിരുന്നിരിക്കണം. അല്ലാത്തപക്ഷം കടുംപിടിത്തങ്ങളുടെ ആവർത്തനത്തിനപ്പുറം പരസ്പര ബന്ധത്തിൽ ഇതര സഭാ വിഭാഗങ്ങൾക്ക് ഒന്നും പുരോഗമനപരമായി പ്രതീക്ഷിക്കേണ്ടിവരില്ല.

മനുഷ്യത്വമുള്ള മാർപാപ്പാ എന്ന നിലയിൽ പ്രകീർത്തിക്കപ്പെടുന്ന ജോൺ പോൾ രണ്ടാമന്റെ സുദീർഘമായ ഭരണരീതികളിൽ വെളിവാകുന്ന ചില പ്രവണതകൾ പുനഃപരിശോധനയ്ക്കു വിധേയമാകുമെന്ന പ്രത്യാശയിൽ കുറിക്കട്ടെ.

i) പ്രബോധനങ്ങളിലൂടെയും ചാക്രിക ലേഖനങ്ങളിലൂടെയും ലോകത്തിന്റെ പ്രതിസന്ധികളെ വിശകലനം ചെയ്യുകയും അവയോടുള്ള സഭയുടെ പരമ്പരാഗത നിലപാടുകൾ വ്യക്തമാക്കുകയും ചെയ്യുന്നതിന് ജോൺ പോൾ രണ്ടാമന് സാധിച്ചിട്ടുണ്ട്. എന്നാൽ വിശകലനങ്ങൾക്കപ്പുറം പരിഹാര മാർഗ്ഗങ്ങൾ നൽകുന്നതിൽ അദ്ദേഹം പരാജയപ്പെട്ടു എന്നു വേണം കരുതുവാൻ.

ഉദാഹരണത്തിന്, പൗരോഹിത്യ വിവാഹം, സ്ത്രീ പൗരോഹിത്യം, ഗർഭഛിദ്രം, ലൈംഗിക സുരക്ഷാ ക്രമീകരണങ്ങൾ എന്നിങ്ങനെ വിവിധ വിഷയങ്ങളിൽ സഭയുടെ നിലപാടുകൾ അദ്ദേഹം വ്യക്തമാക്കി. എന്നാൽ, ആഫ്രിക്കൻ രാജ്യങ്ങളിൽ പടർന്നു കയറുന്ന എയിഡ്സിന് നേരേ കണ്ണടച്ചു. ജീവിത യാഥാർത്ഥ്യങ്ങളോടുള്ള അവഗണന പുതിയ മാർപാപ്പായിൽ നിന്നും ലോകം പ്രതീക്ഷിക്കുന്നില്ല.

**ഈ ഇരട്ട നയം അദ്ദേഹത്തിനോടും റോമാ സഭയോടുമുള്ള ആദരവിന്റെ മേലുള്ള കറുത്ത പുകയാവുകയാണ്.**

ii) കമ്യൂണിസത്തിന്റെ വിനാശകൻ എന്ന പേരിൽ കേൾവികേട്ട ജോൺപോൾ രണ്ടാമൻ അറിഞ്ഞോ അറിയാതെയോ മുതലാളിത്തത്തിന്റെ പ്രയോജകൻ കൂടിയായി വാഴ്ത്തപ്പെടുന്നുണ്ട്. മുതലാളിത്ത ലോക ക്രമത്തിനു ബദലായി 'ഇത് മൂല്യങ്ങളുടെ മരണഭൂമിയാണെന്ന്' വാദമുയർത്തുവാൻ ശ്രമിച്ചുവെങ്കിലും അദ്ദേഹം പരാജയപ്പെട്ടു. ആഗോളവൽക്കരണം ജനസമൂഹത്തിന്റെ ഇടയിൽ സൃഷ്ടിക്കുന്ന ഭീകരമായ അന്തരം മാധ്യമങ്ങളുടെ വെളിച്ചത്തിൽ മാർപാപ്പാ കണ്ടില്ല. ചൂഷണത്തിന് വിധേയരാകുന്നവരുടെ ഓരം ചേർന്നു നടന്ന ക്രിസ്തുവിനെ കാണുവാനും കാണിക്കുവാനും പുതിയ മാർപാപ്പായ്ക്കു കഴിയട്ടെ എന്നു പ്രാർത്ഥിക്കുന്നു.

iii) ഒരേ സമയം പ്രീണനവും പീഡനവും നടത്തുന്ന ഇരട്ടവ്യക്തിത്വം കാലാകാലങ്ങളായി റോമാസഭ ഉപേക്ഷിക്കാത്ത സ്വഭാവമാണ്. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ നടത്തിയിട്ടുള്ള എക്യുമെനിക്കൽ പ്രോത്സാഹനങ്ങളും ലോക സംസാരങ്ങളും വിശ്വപ്രസിദ്ധങ്ങളായ മാപ്പിരക്കലുകളും ഭൂമിമുത്തലുകളുമൊക്കെ പൂർവ്വകാല പ്രീണന ചരിത്രങ്ങളുടെ വികസിത രൂപമെന്നു കരുതേണ്ടി വരുന്നു. കാരണം, ഇതേ സമയങ്ങളിൽ തന്നെ കുരിശുയുദ്ധങ്ങളും പൗരസ്ത്യ സഭകളുടെ മേലുള്ള അധിനിവേശ തന്ത്രങ്ങളും നമുക്കു കാണേണ്ടി വന്നിട്ടുണ്ട്. ഉദാഹരണത്തിന്, 1986-ൽ ഭാരത സന്ദർശനം നടത്തിയ മാർപാപ്പാ ഭാരതസഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പ. കാതോലിക്കാ ബാവായെ സന്ദർശിക്കുകയും കാതോലിക്കാ സ്ഥാനത്തിന്റെ അതുല്യതയെ പ്രശംസിക്കുകയും അതിന്റെ സ്വാതന്ത്ര്യ ബോധത്തിൽ വിസ്മയിക്കുകയും ഐക്യ സംവാദങ്ങൾക്കു തുടക്കമിടുകയും ചെയ്തു. എന്നാൽ, 2005-ൽ കാലം ചെയ്യുന്നതിനു തൊട്ടുമുമ്പ് കേരളത്തിൽ ഒരു സമാന്തര കാതോലിക്കായെ നിർമ്മിച്ച് കാതോലിക്കേറ്റിന്റെ മഹത്വത്തോട് വഞ്ചന കാട്ടിയതും ഇതേ പാപ്പായാണ്. ഈ ▶

## മഹാപുരോഹിതസന്ദേശം



വാത്സല്യ മക്കളേ,

നമ്മുടെ കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിന്റെയും പെന്തിക്കോസ്തിയുടെയും പെരുന്നാളുകൾ മെയ് മാസത്തിൽ നാം ആഘോഷിക്കുകയാണ്. പാപത്തെയും മരണത്തേയും തോല്പിച്ച് ഉയിർത്തെഴുന്നേറ്റ കർത്താവ് നാല്പതു നാളുകൾ തന്റെ ശിഷ്യസമൂഹത്തോടൊപ്പം നടന്ന് അവരെ ശിഷ്യത്വത്തിൽ ഉറപ്പിച്ചു. തുടർന്ന്, തന്നെ അയച്ച സ്വർഗ്ഗീയ പിതാവിന്റെ സന്നിധിയിലേക്ക് ആരോഹണം ചെയ്തവൻ പിതാവിൽ നിന്ന് കാര്യസ്ഥനായ പരിശുദ്ധ റൂഹായെ അവരിലേക്കയച്ച മഹാ സംഭവമാണ് പെന്തിക്കോസ്തി പെരുന്നാളിൽ ദൃശ്യമാകുന്നത്.

സത്യക്രിസ്ത്യാനികളായ നാം ഏവരും ദൈവത്തിന്റെ പരിശുദ്ധാത്മാവിനെ പ്രാപിച്ചവരാണ്. പാപത്തെക്കുറിച്ചും നീതിയെക്കുറിച്ചും ന്യായവിധിയെക്കുറിച്ചും ബോദ്ധ്യം വരുത്തുന്ന പരിശുദ്ധാത്മാവ് നമ്മെ പൂർണ്ണതയിലേക്കു നടത്തുന്നു. ഏതു പ്രതിസന്ധിയിലും പിടിച്ചു നിൽക്കുവാൻ കഴിയുന്ന ജീവിതാനുഭവത്തിനുവേണ്ടി പരിശുദ്ധാത്മാവിന്റെ നിറവ് നമ്മെ സഹായിക്കുന്നു. ഈ ആത്മാവിനെ ലഭിക്കണമെങ്കിൽ അനുസരിക്കാൻ തയ്യാറാകണം. അനുസരിക്കുന്നവർക്കു മാത്രമേ ആത്മാവിനെ ലഭിക്കുകയുള്ളു. ദൈവഹിതം എന്തെന്നു മനസ്സിലാക്കി അതനുസരിച്ചു ജീവിക്കാനുള്ള ആഗ്രഹം നമ്മിലുണ്ടാകുമ്പോൾ ദൈവസ്നേഹം നമ്മിലൂടെ പ്രകടമാക്കപ്പെടും. പ്രകടമാക്കപ്പെടുന്ന സ്നേഹം ദൈവഹിതം അനുസരിക്കുന്നവർക്ക് കർത്താവു നൽകുന്ന ദാനമാണ്. ദൈവദാനം സ്വീകരിക്കുന്നവർക്ക് പരിശുദ്ധാത്മാവിന്റെ ഫലം പുറപ്പെടുവിക്കുവാനും ദൈവിക വരങ്ങളിൽ നിറയുവാനും സാധിക്കും.

ആകയാൽ വാത്സല്യമുള്ളവരേ, പെന്തിക്കോസ്തി പെരുന്നാൾ വിശുദ്ധിയിലേക്കു നമ്മെ വിളിക്കുന്നു. വിശുദ്ധ ജീവിതം സ്വർഗ്ഗീയ പിതാവിന്റെ പൂർണ്ണതയിലേക്കു നമ്മെ നയിക്കും. പ. പൗലൂസ് ശ്ലീഹാ ഓർമ്മിപ്പിക്കുന്നതുപോലെ 'നിങ്ങളുടെ വിശുദ്ധീകരണമാണ് ദൈവം തമ്പുരാൻ അഭിലഷിക്കുന്നത്. അസാന്മാർഗ്ഗികതയിൽ നിന്നു നിങ്ങൾ ഒഴിഞ്ഞു മാറണം. നിങ്ങളോരോരുത്തരും സ്വന്തം ശരീരത്തെ വിശുദ്ധിയിലും മാന്യതയലും കാത്തുസൂക്ഷിക്കേണ്ടതെങ്ങനെയെന്ന് അറിയണം. അശുദ്ധിയിലേക്കല്ല, വിശുദ്ധിയിലേക്കാണ് ദൈവം നമ്മെ വിളിച്ചിരിക്കുന്നത്. ഇക്കാര്യങ്ങൾ അവഗണിക്കുന്നവൻ മനുഷ്യനെയല്ല, പരിശുദ്ധാത്മാവിനെ നിങ്ങൾക്കു നൽകുന്ന ദൈവത്തെ തന്നെയാണ് അവഗണിക്കുന്നത് (1 തെസ. 4:3-8).

വിശുദ്ധിയോടെ പരിശുദ്ധാത്മാവിനെ സ്വീകരിച്ചു കഴിയുന്ന നമുക്ക് യഥാർത്ഥ ജീവിതത്തിലേക്കുള്ള പ്രവേശനമാണ് ലഭിക്കുന്നത്. ഉല്പത്തി പുസ്തകത്തിൽ, ജീവശ്വാസം മൂക്കിലേക്ക് ഊതിയപ്പോൾ മനുഷ്യൻ ജീവനുള്ള സൃഷ്ടിയായി മാറി എന്നാണ് നാം വായിക്കുന്നത്. ആത്മാവാണ് ജീവൻ നൽകുന്നത് (യോഹ. 6:63). ആകയാൽ ശരീരത്തിന്റെ സന്തോഷത്തിനുവേണ്ടി വൃഥാ സമയം ചെലവഴിക്കാതെ നിത്യജീവനിലേക്കുള്ള യാത്രയ്ക്കു വേണ്ടി ഒരുങ്ങിക്കൊള്ളുവാൻ നമ്മുടെ കർത്താവ് ആഹ്വാനം ചെയ്യുന്നു. പാപം മൂലം നമ്മിലുള്ള ആത്മാവിനെ നാം മുറിവേൽപ്പിക്കരുത്. അഥവാ മുറിവേറ്റിട്ടുണ്ടെങ്കിൽ അതംഗീകരിക്കുകയും ഏറ്റു പറയുകയും ചെയ്യുന്നവന് കർത്താവ് സൗഖ്യം നൽകും. പാപം മൂലം ആൽമാവിനേറ്റിരിക്കുന്ന മുറിവു സുഖപ്പെടാൻ പ്രഥമമായി വേണ്ടത് നാം പാപികളാണെന്ന ചിന്തയും അതേറ്റു പറയുവാനുള്ള സന്നദ്ധതയും ഉണ്ടാവുകയാണ്. ഉരുകുന്ന മനസ്സ് ദൈവത്തിനു സ്വീകാര്യമായ ബലിയാണ്. നുറുങ്ങുന്ന ഹൃദയത്തെ ദൈവം നിരസിക്കുകയില്ല (സങ്കീ. 51:17).

ബലഹീനനായ നാം നിങ്ങളെ എല്ലാവരെയും ഈ നാളുകളിൽ ദൈവസന്നിധിയിൽ സമർപ്പിച്ചു പ്രാർത്ഥിക്കുന്നു. ദൈവം എല്ലാവരെയും അനുഗ്രഹിക്കട്ടെ.

---

ഇരട്ട നയം അദ്ദേഹത്തിനോടും റോമാ സഭയോടുമുള്ള ആദരവിന്റെ മേലുള്ള കറുത്ത പുകയാവുകയാണ്. സമാന്തര കാതോലിക്കാ സ്ഥാനം ഏറ്റെടുത്തിരിക്കുന്നത് മാർപാപ്പായുടേയോ വത്തിക്കാന്റേയോ അറിവോടെയല്ല എന്നു കേൾക്കുന്നതിൽ വാസ്തവമുണ്ടെങ്കിൽ മലങ്കര റീത്തുകാരെ അതിൽ നിന്നും വിലക്കുന്നതിനുള്ള ആർജ്ജവത്വമാണ് പുതിയ പാപ്പാ കാണിക്കേണ്ടത്.

ഇത്തരത്തിലുള്ള തിരുത്തലുകളായിരിക്കും ബനഡിക്റ്റ് പതിനാറാമൻ മാർപാപ്പായുടെ ചരിത്രത്തിലെ സ്ഥാനം നിർണ്ണയിക്കുക. അദ്ദേഹത്തിന് മലങ്കരസഭയുടെ സ്നേഹാദരവുകൾ!

**- ജോൺ പണിക്കരച്ചൻ**

Article

# The Lord's Prayer cont...

V. O. Mathew Panackamattom

### HALLOWED BE THY NAME

What kind of life should we, as children of God, lead? Jesus teaches us that we should pray "Hallowed be thy name." Children either become an honour or a shame to their parents, and Jesus charges us to live so that the name of God may be hallowed. God is holy. Although we can by no means add anything to His holiness, it is our duty as children of God to give glory to our Holy Father. Through our good deeds and words world will know the holiness of our Father.

### GIVE US THIS DAY OUR DAILY BREAD

When Jesus taught his disciples how to pray, He set things in proper order. At first, we are advised to call our good God "our Father", then we should pray that God's name be hallowed, that the kingdom of God's sovereign power should come and that His good will be done in earth. When our posture and relationship toward God become right in this way, our next prayer is for blessings, for daily bread. If we are not in the right relationship with God, or if we do not believe that God is our Father, it is useless to ask for our daily bread.

All of us in this world are struggling for mainly three thingds, viz., food, shelter and clothing. The ultimate goal of all political ideologies also is to solve the problems related to these three important factors of life. when we say "daily bread" there is a broad meaning to that. It includes all the necessary things that go with earning a living. In order to earn daily bread one must have a job, either desk work, field work or skilled work whatever it is - one should have proper education and training for that. One also needs a house for rest and relaxation and commodities necessary in daily life.

Praying for our daily bread, in other words, means requesting for all our daily necessities to lead a comfortable and peaceful life. God sometimes permits us to go through paths of hardship and hunger to teach us lessons-that we do not live by bread alone. Our soul and spiritual needs must be top priority. Unfortunately, many of us do not give any priority to spiritual needs or upliftment. When we receive and live in the Word of God, God will loose the material things he has prepared for us. This is what Jesus meant when He said, "But seek ye first the kingdom of God, and His righteousness, and all these things shall be added unto you." Let us love the god -our Lord-with all our hearts, with all our souls and with all our minds. Let us seek first His kingdom and righteousness and pray for our daily bread in the name of Jesus. Then God will supply all our needs as he gave manna to the Israelities in the desert. HE WILL WE HAVE HIS WORD. We need not worry about tomorrow. What a comfort!

### FORGIVE US OUR DEBTS AS WE FORGIVE OUR DEBTORS

Our debts can be considered as our sins. We have become children of God by the sinless blood of Jesus. We should now pray to Him to forgive our sins. When the kingdom of God comes into our hearts, God's forgiving grace and power should also naturally come upon us. We are to pray in tune with the mind of God and our thougts should be aligned with that of God. As God has sent His son Jesus to deliver us from sin and death, we are already redeemed and this is reaffirmed through the holy baptism. As Orthodox Christians this is our basic belief. One does not have to look elsewhere for salvation, as is the 'in-thing' for certain group of Orthodox Christians now-a-days. Such people only will have to look up to their elders, forefathers and tradition of centuries. To break away from tradition and join some new faith is by no means a safe passage to salvation!- if anybody thinks so.

To enjoy the forgiveness God has given us, there is a condition we must meet. If we harbour hatred in our hearts and refuese to forgive people who wronged us, the forgiveness we have already received will not be effective. In this regard, we know the parable of two debtors The man who owed a large amount was forgiven. But he turned around and had no mercy toward the man who owed him a smaller amount. When the lender fond out what had happened, he was furious and punished the evil man. Here Jesus taught us the lesson that we should forgive faults and wrong doings of other people in the manner in which we have been forgiven.

### LEAD US NOT INTO TEMPTATION

To tempt people is the job of the devil or satan. Satan tempted Jesus after He finished fasting of forty days. Jesus rejected the temptation of the devil by quoting "It is written, man shall not live by bread alone, but by every word that proceedeth out of the mouth of God." When we endeavour to live in faith believing in Jesus, the devil tempt us so he may remove this faith by any and all means. For that we must pray.

The devil tries to tempt us with appetite, greed for money and lust of the flesh. Since we received these desires from God, it is natural for us to enjoy them within the limit ap-

pointed by God. Our desire to wear good clothes or to live in comfortable homes is not bad in itself. But when we go beyond God's limits and become gluttons who live to eat or become overwhelmed by greed to make more money by foul means, the devil gets an upper hand and leads us to the endless pit of destruction. To stand against temptation, we should live by faith, the foundation of which is the Word of God. If God is not at the centre of our lives we will fall into temptation. Whatever sufferings, or hardship or loss of the loved ones in their prime happen to us, we have to believe that "all things work together for good to them that love God, to them who are the called according to His purpose. " But even if we happen to encounter temptation, we need not be trapped by it, as we have a God who can deliver us from evil.

**BUT DELIVER US FROM EVIL**

Evil prevails on this earth not because of bad social systems nor because of unfair distribution. But because the devil, the source of all evil, exists. Wherever the devil is, evil always follows in many disguises. In old testament, Adam fell by the intrigue of the devil. At his hand, Job fell to the pit of misery, and David was also sorely tempted. In the new Testament, the devil tempted Jesus; he entered into the heart of Judas Isacriot, making him betray Jesus. The apostles-Peter, Paul and James-warned us repeatedly against the work of the devil. The way to drive out the devil and his evil spirit is no other than through fasting and prayer. When evil spirits derange our lives or when a big and urgent problem approaches us we must fast and pray, suppressing all our desires as we entreat God. Fasting helps us to concentrate our thoughts upon God and opens the channel for us to receive maximum power from God. Then satan becomes powerless. Luke 10:18, 19 says, "And he said unto them, I beheld satan as lighting fall from heaven. Behold, I give unto you power to tread on serpents and scorpions, and over all the power of the enemy and nothing shall by any means hurt you."

For Thine is the kingdom, and the power and the glory, for ever

We live in the time when we should watch, pray and wait. We are daily drawing closer to the moment when our heart's cry "Thy kingdom come" will be realized.

The meaning of this verse, Mathew 6:13, is that the kingdom, the power and the glory of this world present and future, belong to God, the Father. In the Old Testament, it is reiterated in 1 chron. 29:11&12:

"Thine, O Lord, is the greatness, and the power and the glory, and the victory, and the majesty; for all That is in the heaven an in the earth is thine; thine is the kingdom, O Lord, and thou art exalted as head above all. Both riches and honour come of thee and thou reignest over all; and in thine hand is power and might; and in thine hand it is to make great, and to give strength unto all."

God is holding all the authority in His hand today and will take it to Himself at the last day to build His kingdom.

When Jesus was looking at the Jerusalem temple, His disciples asked Him "And what shall be the sign of thy coming, and of the end of the world?" Jeus answered, "Take heed that no man deceive you. For many shall come in my name saying I am Christ; and shall deceive many. And ye shall hear of wars and rumours of wars,". He went on to say that there will be worldwise unrest, and that persecution will com upon those who believe in Him. There will be famines and earthquakes, etc. Then shall the end come. Two thousand years have already passed since this question was arised on the mount of Olives. Both history and our present-day experience indiate that all these prophesied signs of the last days are unfolding. Persecution of Christians-Priests and Laymen-are happening sporadically all over India and in other continents. Earthquakes and tsumanis have broken out leading to unprecedented destruction in men and material. If these are not the sighns of the eond of the world, what it can be termed into? So let us pray and conclude-"For thine is the kingdom, and the power, and the glory, for ever, Amen."

❖

**നാലാം ചരമവാർഷികം**

**2005 മെയ് 9 തിങ്കൾ**

ജനനം : 06.04.1930



മരണം: 09.05.2001

**ഫാ. റ്റി. ജി. സഖറിയ**

**(മാനേജർ മലങ്കരസഭ)**

"ആചാര്യരാം മശിഹാ കുദാശകളർപ്പിച്ച
ഈ ആചാര്യനേകുക പുണ്യം. - നാഥാ! സ്തോത്രം"

# ഞായർദിന ചിന്തകൾ

**ഫാ. ഡോ. മാത്യു ബേബി**

**മെയ് 15**

**പെന്തിക്കോസ്തി ഞായർ**

**യോഹ. 15:1-14**

## അധികാരികൾക്ക് കിരീടം നിർമ്മിക്കുന്ന പ. റൂഹാ

പെന്തിക്കോസ്തി വി. ത്രിത്വത്തിന്റെ പെരുന്നാളാണ്. വി. ത്രിത്വത്തെപ്പറ്റി ദീർഘമായ പഠിപ്പിക്കലുകൾ പ്രാർത്ഥനാ രൂപത്തിൽ ഈ ശുശ്രൂഷയിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. പ. റൂഹാ താൻ ഇഷ്ടപ്പെടുന്നവരിൽ ദാസനെപ്പോലയല്ല അധികാരിയെപ്പോലെ പ്രവർത്തിക്കുന്നു എന്ന് നാം വായിക്കുന്നു. ആധുനീക കാരിസ്മാറ്റിക് പ്രസ്ഥാനങ്ങളിൽ പരിശുദ്ധ റൂഹായെ തങ്ങളുടെ ഒരു ദാസനായി കരുതി പ്രവർത്തിക്കുന്നതു കാണുമ്പോൾ നമ്മുടെ ആരാധനകളിൽ പ. റൂഹായ്ക്ക് നൽകിയിരിക്കുന്ന സ്ഥാനം എന്ത് എന്ന് ചിന്തിക്കുന്നതു നല്ലതാണ്. പ. റൂഹാ അധികാരിയാകുന്നു പൂർത്തിയാക്കുന്നവനാകുന്നു, വഴി നടത്തുന്നവനാകുന്നു. എന്നിങ്ങനെ നിരവധി പ്രയോഗങ്ങൾ ഈ ശുശ്രൂഷയിൽ ഉണ്ട്.

പെന്തിക്കോസ്തി ദിവസം പ. റൂഹാ ശിഷ്യന്മാരുടെ മേൽ ആവസിച്ച സംഭവമാണ് പുനരാവിഷ്ക്കരിക്കുന്നത്. അന്ന് ശിഷ്യന്മാർ പരിശുദ്ധാത്മ നിറവിൽ തങ്ങളുടെ ദൗത്യം ഏറ്റെടുക്കാൻ ധൈര്യപ്പെട്ടതുപോലെ ഇന്നും ഈ ശുശ്രൂഷയിലൂടെ പ. സഭയും അതിന്റെ ദൗത്യ പൂർത്തീകരണത്തിനായി ഉപനയിക്കപ്പെടുകയാണ്. ആ അർത്ഥത്തിൽ പ. സഭയുടെ മാമോദീസായാണ് പെന്തിക്കോസ്തി പെരുന്നാൾ എന്നു പറയുന്നതിൽ തെറ്റില്ല. ഇത് പ. ത്രിത്വത്തിന്റെ പെരുന്നാൾ കൂടിയാണ്. കർത്താവിന്റെ മാമോദീസായായ ദനഹായിൽ വി. ത്രിത്വത്തെപ്പറ്റി പരാമർശമുള്ളതുപോലെ കർത്താവിന്റെ മണവാട്ടിയായ പ. സഭയുടെ മാമോദീസാ ദിനത്തിലും പ. ത്രിത്വത്തെപ്പറ്റി ദീർഘമായ പഠിപ്പിക്കലുകൾ ഉൾക്കൊള്ളിച്ചിരിക്കുന്നു.

പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരുന്നാളിന് ശേഷം 50-ാം ദിവസമാണ് പെന്തിക്കോസ്തി പെരുന്നാൾ ആചരിക്കുന്നത് ഈ ആഘോഷം ധാന്യകൊയ്ത്തുമായി ബന്ധപ്പെട്ടിരിക്കുന്നതുകൊണ്ട് "കൊയ്ത്തുപെരുന്നാൾ" (പുറ. 23:16) "വാരോത്സവം" (പുറ. 34:22) ആവ. 16:10 "ആദ്യഫലദിവസം" സംഖ്യ 28:26 എന്നീ പേരുകളിൽ അറിയപ്പെടുന്നു. ക്രിസ്തീയ സഭയിൽ പരിശുദ്ധാത്മാവിനെ ലഭിച്ച ദിവസമാകകൊണ്ട് പരിശുദ്ധാത്മാവുമായി ബന്ധപ്പെട്ട എല്ലാ സംഭവങ്ങളെയും സംഘടനകളെയും ഈ പേരിൽ അറിയപ്പെടുന്നു.

പരിശുദ്ധാത്മാവ് അഗ്നിനാവുകളുടെ സാദൃശ്യത്തിലാണ് പ്രത്യക്ഷപ്പെടുന്നത്. അഗ്നി ശുദ്ധീകരണത്തിന്റെ അടയാളമാണ്. അഗ്നിയിൽ ശോധന ചെയ്യപ്പെട്ടത് മാലിന്യം ഇല്ലാത്തതാണ്. ഏവൻഗേലിയോൻ ഭാഗത്ത് കൊമ്പുകളിൽ വസിക്കുന്നതിനെപ്പറ്റിയും അധികം ഫലം കായ്ക്കുന്നതിന് ചെത്തി വെടിപ്പാക്കുന്നതിനെപ്പറ്റിയും വായിക്കുന്നുണ്ട്. പ. മാമോദീസായിലൂടെ ക്രിസ്തുവിൽ വസിക്കുന്ന നാം നിരന്തരമുള്ള കൂദാശാനുഷ്ഠാനങ്ങളിൽ കൂടി (ചെത്തിവെടിപ്പാക്കലിലൂടെ) വിശുദ്ധിയിൽ നിന്ന് വിശുദ്ധിയിലേക്ക്-ക്രിസ്തു എന്ന തലയോളം വളരുവാൻ വിളിക്കപ്പെട്ടിരിക്കുന്നു. (എഫേ. 4:15).

പരിശുദ്ധാത്മാവ് വിശുദ്ധികരിക്കുക മാത്രമല്ല പ്രതിസന്ധികളെതരണം ചെയ്യുവാൻ ധൈര്യപ്പെടുത്തുകയും ചെയ്യുന്നു. പെന്തിക്കോസ്തിക്ക് ശേഷം ശിഷ്യന്മാരിൽ വന്ന മാറ്റം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. ഒരു ബാല്യക്കാരിയുടെ മുമ്പിൽ പോലും പതറിപ്പോയ പത്രോസ് ശ്ലീഹാ ന്യായാധിപ സംഘത്തേപ്പോലും വെല്ലുവിളിക്കുവാൻ ധൈര്യം കാട്ടുന്നു. (അപ്പോ. 4:19). ശിഷ്യന്മാർ എല്ലാവരും സാക്ഷ്യ മരണം പ്രാപിക്കുന്നതിന് ധൈര്യം കാട്ടുന്നു. ഈ ആത്മ ധൈര്യം പ. റൂഹായുടെ ദാനമാണ്. ഇന്നത്തെ സഭയ്ക്കും ഈ നൽവരം ഏറ്റവും അത്യാവശ്യമായ കാലഘട്ടമാണ്. കരുത്തറ്റ നേതാക്കന്മാരെ എഴുന്നേല്പിക്കുന്നതിനും ധീരതയോടെ തീരുമാനങ്ങൾ എടുക്കുന്നതിനും നടപ്പാക്കുന്നതിനും സാധിക്കണം. ഇതിന് രൂപായുടെയല്ല. പ. റൂഹായുടെ സഹായം അത്യാവശ്യമാണ്.

**ആത്മാവ് ശക്തിപ്പെടുത്തുന്നു, വിശുദ്ധീകരിക്കുന്നു നവീകരിക്കുന്നു. ആത്മാവ് പൊതു പ്രയോജനത്തിനായി നൽകപ്പെടുന്നു. ആത്മാവിന്റെ പ്രവർത്തനങ്ങൾ ജഡത്തിന്റെ പ്രവൃത്തിയോട് എതിർത്തു നിൽക്കുന്നു. ഈ പെന്തിക്കോസ്തി ദിവസത്തിലും ആത്മാവിന്റെ ബലത്തിൽ നമുക്കും സങ്കേതപ്പെടാം.**

പരിശുദ്ധാത്മാവ് ശുദ്ധീകരിക്കുകയും ധൈര്യപ്പെടുത്തുകയും മാത്രമല്ല നവീകരിക്കുകയും ചെയ്യുന്നു. ആദിമ സഭാ ജീവിതത്തിൽ പുതിയ സാഹചര്യങ്ങളെ നേരിടേണ്ടി വന്നപ്പോൾ പുതിയ തീരുമാനങ്ങളും ദർശനങ്ങളും ഉൾക്കൊള്ളുന്നതിന് പ. സഭക്ക് സാധിച്ചു. ഇത് പരിശുദ്ധാത്മാവിന്റെ ശക്തിയാണ്. കാലോചിതമായ പരിഷ്ക്കാരങ്ങൾ ഉൾക്കൊള്ളുന്നതിനും നടപ്പാക്കുന്നതിനും "സകല സത്യത്തിലും വഴി നടത്തുന്ന" പ. റൂഹായുടെ ആവാസം അത്യാവശ്യമാണ്.

ശ്ലീഹാവായനയിൽ (അപ്പോ. 2:1-13) പെന്തിക്കോസ്തി ദിവസത്തെ അത്ഭുത സംഭവങ്ങൾ വിവരിക്കുന്നു.

ബാബേൽക്കോട്ടയുടെ നിർമ്മാണ സമയത്ത് (ഉല്പ. 11:1–10) ഭാഷകളുടെ ബാഹുല്യം നിമിത്തം പരസ്പരം കലഹിച്ച് ഭൂതലം എങ്ങും ചിതറിപ്പോയെങ്കിൽ പുതിയ ബാബേലായ പെന്തിക്കോസ്തി ദിവസം ലോകത്തിലെ വിവിധ ഭാഷക്കാർ ഒന്നായി "ദൈവത്തിന്റെ വൻ കാര്യങ്ങളെ" കേട്ട് ഒരു സഭയായി രൂപാന്തരപ്പെടുന്നു. ഗലാത്യ ലേഖനത്തിൽ (ഗലാ. 5:16–26) ആത്മാവിന്റെ വിവിധ പ്രവർത്തനങ്ങളെപ്പറ്റി വിവരിക്കുന്നു. ജഡത്തിന്റെയും ആത്മാവിന്റെയും പ്രവർത്തനങ്ങളെപ്പറ്റി താരതമ്യം ചെയ്തിരിക്കുന്നു. ആത്മാവിന്റെ ഫലങ്ങളിൽ ആശ്രയിച്ച് ജഡത്തിന്റെ രാഗമോഹങ്ങളെ ക്രൂശിക്കുവാൻ ആഹ്വാനം ചെയ്യുന്നു.

പഴയ നിയമ വായനകളിൽ എല്ലാം തന്നെ ആത്മാഭിഷേകത്തിന്റെ വിവിധ രംഗങ്ങൾ വിവരിക്കുന്നു. സംഖ്യ പുസ്തകത്തിൽ (സംഖ്യ 11:24–26) തെരഞ്ഞെടുക്കപ്പെട്ട എഴുപത് പേരിൽ പാളയത്തിൽ തന്നെ താമസിച്ച ഏൽദാദ്. മേദാദ് എന്നിവർക്കും ആത്മാഭിഷേകം ലഭിച്ച കാര്യം ശ്രദ്ധേയമാണ്. ഇന്ത്യയുടെ അപ്പോസ്തോലനായ മാർ ത്തോമ്മാ ശ്ലീഹാ ശിഷ്യന്മാരിൽ പരിശുദ്ധാത്മാവ് ആവസിച്ച സമയത്ത് സ്ഥലത്ത് ഇല്ലാതിരുന്നതുകൊണ്ട് എന്തോ കുറവ് സംഭവിച്ചു എന്ന് ദോഷൈക ദൃക്കുകളായ ചിലർ എങ്കിലും വിശ്വസിക്കുന്നുണ്ട്. അവർക്കുള്ള മറുപടി മേൽ വിവരിച്ച വേദഭാഗത്തു നിന്ന് ലഭിക്കും.

ആത്മാവ് ശക്തിപ്പെടുത്തുന്നു, വിശുദ്ധീകരിക്കുന്നു നവീകരിക്കുന്നു. ആത്മാവ് പൊതു പ്രയോജനത്തിനായി നൽകപ്പെടുന്നു. ആത്മാവിന്റെ പ്രവർത്തനങ്ങൾ ജഡത്തിന്റെ പ്രവൃത്തിയോട് എതിർത്തു നിൽക്കുന്നു. ഈ പെന്തിക്കോസ്തി ദിവസത്തിലും ആത്മാവിന്റെ ബലത്തിൽ നമുക്കും സങ്കേതപ്പെടാം.

**മെയ് 22**

**പെന്തിക്കോസ്തിക്ക് ശേഷം ഒന്നാം ഞായർ**

**യോഹ. 6:26–35**

**ദൈവപരിപാലനയുടെ യുഗം**

പെന്തിക്കോസ്തി പെരുന്നാളിന് ശേഷമുള്ള ദിവസങ്ങൾ "സകലബുദ്ധിയേയും കവിയുന്ന" പരിശുദ്ധാത്മാവിന്റെ പരിപാലനയുടെ ദിവസങ്ങളാണ്. പരിശുദ്ധാത്മാവിന്റെ പ്രവർത്തനങ്ങൾ മനുഷ്യരോടുള്ള കരുതൽ എന്നിവ നമ്മേ ഓർമ്മപ്പെടുത്തുന്ന വായനകളാണ് തുടർന്നുള്ള ആഴ്ചകളിൽ.

ദൈവത്തെ അന്വേഷിക്കുന്നതിന് ഏറ്റവും താണ പടിയിലുള്ള കാരണം പറഞ്ഞുകൊണ്ടാണ് യോഹന്നാൻ ശ്ലീഹാ തന്റെ വിഷയം ഇവിടെ അവതരിപ്പിക്കുന്നത്. അപ്പം തിന്നു തൃപ്തരായതുകൊണ്ടാണ് അവർ യേശുവിനെ അന്വേഷിക്കുന്നത്. എന്നാൽ നശിച്ചു പോകുന്ന ആഹാരത്തിന് വേണ്ടിയല്ല നിത്യ ജീവനിലേക്ക് നയിക്കുന്ന ആഹാരത്തിനുവേണ്ടിയാണ് ആഗ്രഹിക്കേണ്ടത് (യോഹ. 6:27). ഇതിന് "അവന് ഇഷ്ടമുള്ള പ്രവൃത്തികൾ ചെയ്യണം" (യോഹ. 6:28). ഇത് സാധിക്കുന്നത് "അവൻ അയച്ചവനിൽ വിശ്വസിക്കുന്നതിൽ കൂടിയാണ്" (യോഹ. 6:29). പൗലൂസ് ശ്ലീഹാ ഇക്കാര്യം കുറെക്കൂടെ വ്യക്തമായി കൊരിന്ത്യർക്ക് എഴുതിയ ലേഖനത്തിൽ വ്യക്തമാക്കുന്നുണ്ട്. "ഒരുവൻ ക്രിസ്തുവിലായാൽ അവൻ പുതിയ സൃഷ്ടിയായിതീരുന്നു" (2 കൊരി. 5:17). ക്രിസ്തുവിലായി തീരുന്ന അവസ്ഥ–ഇത് പരിശുദ്ധാത്മാവിന്റെ പ്രവർത്തനമാണ്.

മരുഭൂമിയിലെ മന്നായിൽ നിന്ന് ജീവന്റെ അപ്പത്തിലേക്കുള്ള പ്രയാണം വിശ്വാസത്തിന്റെ പുതുയുഗപിറവിയാണ് കാണിക്കുന്നത്. ഇത് "നിരപ്പിന്റെ ശുശ്രൂഷയാണ്" (2 കോരി. 5:19). ക്രിസ്തുവിൽ ദൈവത്തോട് നിരപ്പാകുന്നു. സർവ്വസൃഷ്ടികളും ജീവന്റെ അപ്പമായ ക്രിസ്തുവിൽ ഒന്നായി ദൈവത്തോട് നിരപ്പായി തീരുന്നു. ഈ ശുശ്രൂഷയ്ക്കായിട്ടാണ് നമ്മേ ഓരോരുത്തരേയും വിളിച്ചിരിക്കുന്നത്.

"ഈ അപ്പം ഞങ്ങൾക്ക് എന്നും തരണമേ" എന്ന അഭ്യർത്ഥനയോടെയാണ് ഈ ഭാഗം അവസാനിക്കുന്നത്. ഇത് സഫലമായിതീരുന്നതിനു നാം രണ്ട് കാര്യങ്ങൾ ചെയ്യണം. ഒന്ന്, കൂദാശാനുഷ്ഠാനങ്ങളിലുള്ള പങ്കാളിത്തം. വി. കുർബ്ബാനാനുഭവം–രണ്ട്, വിശുദ്ധ ജീവിതം. അവന് ഇഷ്ടമുള്ള പ്രവർത്തനങ്ങൾ ചെയ്യുക. ഇതാണ് ക്രിസ്തുവിലുള്ള ജീവിതം.

ശ്ലീഹാവായനയിൽ ഈ ആശയം കുറെക്കൂടി വ്യക്തമായി അവതരിപ്പിക്കുന്നു. അപ്പോ. 17:10–15–ക്രിസ്തുയേശുവിനാൽ പിടിക്കപ്പെട്ടവനായ പൗലൂസ് ശ്ലീഹാ തെസലോനിക്യയിലും ബരോവയിലും അഥേനയിലും ക്രിസ്തുവിന്റെ നല്ല സാക്ഷിയായി ശുശ്രൂഷ നിറപടിയായി നിറവേറ്റുന്ന ഭാഗമാണ് വായിക്കുന്നത്. ക്രിസ്തുവിലുള്ള ജീവിതമാണ് ഈ കഷ്ടപ്പാടുകൾ സ്വയം സഹിക്കുന്നതിന് പൗലൂസ് ശ്ലീഹായെ സന്നദ്ധനാക്കുന്നത്.

കോരിന്ത്യർക്ക് എഴുതിയ രണ്ടാം ലേഖനത്തിലും ഈ ആശയം തന്നെ ഊന്നിപറയുന്നു. "ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബ്ബന്ധിക്കുന്നു" (2 കോരി. 5:14). പുതിയ സൃഷ്ടിയായ താൻ അനുഭവിച്ച കഷ്ടതയുടെ ഒരു നീണ്ട പട്ടിക നിരത്തുന്നു. (2 കോരി. 6:3–10) ഈ കഷ്ടതയിൽ "ദൈവത്തിന്റെ ശുശ്രൂഷക്ക് ഇടർച്ചവരാതിരിക്കേണ്ടതിന് സകലത്തിലും ദൈവത്തിന്റെ ശുശ്രൂഷക്കാരനായി കാണിക്കുന്നു." (2 കോരി. 6:3).

പഴയ നിയമ വായനയിലും ഇതിന് സമാനമായ ചിത്രമാണ് കാണുന്നത്. (ഉല്പ. 41:38–40). "ദൈവാത്മാവുള്ള യൗസേഫിന്റെ ഉപദേശത്താൽ ക്ഷാമകാലത്തേക്കുള്ള കരുതൽ ഫറവോൻ നടത്തുന്ന ഭാഗമാണിത്. പുറപ്പാട് പുസ്തകത്തിൽ മോശയുടെയും അഹറോന്റെയും സമർത്ഥമായ ഉപദേശത്തിൽ യിസ്രയേൽ മക്കൾ മിസ്രയിം വിടുന്ന ഭാഗം ദൈവകരുതലിന്റെ വലിയ ചിത്രം നമ്മുടെ മുമ്പാകെ വരയ്ക്കുന്നു. (പുറ. 12:31–40).

യോശുവായുടെ പുസ്തകത്തിൽ (യോശു 5:9–12) ജനം ഗിൽഗാലിൽ പ്രവേശിച്ച് ദേശത്തിലെ വിളവ് അനുഭവിക്കുന്നതുവരെ "സ്വർഗ്ഗത്തിലെ മന്ന" കൊണ്ട് അവരെപ്പോറ്റിയ ഭാഗം വിവരിക്കുന്നു. യിരമ്യ പ്രവചനത്തിൽ (യിരമ്യ. 29:10–16) ബാബേൽ പ്രവാസത്തിൽ നിന്ന് യിസ്രയേൽ മക്കളെ വിടുവിച്ച് അവർക്ക് "ശുഭഭാവി" പ്രദാനം ചെയ്യുമെന്ന് അറിയിക്കുന്നു.

പൂർണ്ണഹൃദത്തോടെ, തന്നെ അന്വേഷിക്കുന്നവർക്ക് തന്നെ കണ്ടെത്താനാകും എന്ന് ഉറപ്പ് നൽകുന്നു.

മിസ്രയീമിലേക്കുള്ള യാത്ര: മിസ്രേമിൽ നിന്നുള്ള പുറപ്പാട്. കനാൻ ദേശത്തേക്കുള്ള യാത്ര, പ്രവാസത്തിൽ നിന്നുള്ള വിടുതൽ ഇങ്ങനെ യിസ്രയേലിന്റെ എല്ലാ നിർണ്ണായക നിമിഷങ്ങളിലും ദൈവം അവർക്ക് തുണയായി എന്നുള്ള സത്യം നമുക്കും ആശ്വാസവും പ്രത്യാശയും പകരുന്ന ഒന്നാണ്. ദൈവ പരിപാലനയിൽ പുതിയ യിസ്രയേലാകുന്ന സഭയും മുന്നേറുന്നതിന് ഇത് ശക്തിപകരും.

**ജൂൺ 12**

**പെന്തിക്കോസ്തിക്ക് ശേഷം രണ്ടാം ഞായർ**

**മത്തായി 10:5-16**

## സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നു

കർത്താവ് ശിഷ്യന്മാരെ ദൗത്യ നിർവ്വഹണത്തിനായി അയയ്ക്കുന്ന ഭാഗമാണ് ഇന്നത്തെ ചിന്താവിഷയം. "ജാതികളുടെ അടുക്കൽ പോകാതെയും ശമര്യരുടെ പട്ടണത്തിൽ കടക്കാതെയും യിസ്രയേലിൽ കാണാതെ പോയ ആടുകളുടെ അടുക്കലേക്കാണ് അവരെ അയയ്ക്കുന്നത്" (മത്തായി 10:5). മത്തായി ശ്ലീഹാ സുവിശേഷം യഹൂദ ക്രിസ്ത്യാനികളെ ഉദ്ദേശിച്ച് എഴുതിയതുകൊണ്ടാകാം അല്പം സങ്കുചിതമായി തോന്നാവുന്ന ആശയം ഇവിടെ പറഞ്ഞിരിക്കുന്നത്. എന്നാൽ സകല ജാതികളെയും ശിഷ്യരാക്കുവാനുള്ള ആഹ്വാനത്തോടുകൂടിയാണ് മത്തായി ശ്ലീഹാ സുവിശേഷം അവസാനിപ്പിക്കുന്നത്. (മത്താ. 28:20).

മർക്കോസിന്റെ സുവിശേഷത്തിൽ കുറെക്കൂടി വ്യക്തതയുള്ള ചിത്രം ലഭ്യമാകുന്നു. (മർക്കോ. 3:7-19) ഇവിടെ ശിഷ്യന്മാരുടെ ദൗത്യമായി മൂന്ന് കാര്യങ്ങൾ പ്രത്യേകം പറഞ്ഞിരിക്കുന്നു. "തന്നോട് കൂടി ഇരിപ്പാനും പ്രസംഗിക്കേണ്ടതിന് അയക്കാനും ഭൂതങ്ങളെ പുറത്താക്കുന്നതിന് അധികാരം ഉണ്ടാകുവാനും പന്തിരുവരെ നിയമിച്ചു. (മർക്കോ. 3:14). ഇത് ക്രൈസ്തവ ജീവിതത്തിന്റെ മൂന്ന് അടിസ്ഥാനങ്ങളായി കണക്കാക്കാം.

തന്നോടുകൂടി "ഇരിക്കുക" എന്നുള്ളതാണ് പ്രഥമ പടി. ശക്തി സ്രോതസായ ക്രിസ്തുവിന്റെ പാദപീഠത്തിൽ ഇരിക്കുന്നതിനും ആ സാന്നിദ്ധ്യത്തിൽ നിന്ന് ശക്തി സംഭരിക്കുന്നതിനും സഭയ്ക്ക് കഴിയണം. ഈ ശക്തിയാണ് സാക്ഷ്യ ജീവിതത്തിന് നമ്മേ സജ്ജരാക്കുന്നത്. നമ്മുടെ ജീവിതം നമ്മുടെ പ്രസംഗങ്ങളെക്കാൾ ഉച്ചത്തിൽ സംസാരിക്കും. ഇന്നത്തെ സഭയുടെ ഏറ്റവും വലിയ ശാപം "സാക്ഷ്യമില്ലാത്തവരുടെ സാക്ഷ്യമാണ്" പ്രസംഗിക്കുന്നതിന് ആക്ഷരികമായി കുറെ ആളുകൾക്ക് മാത്രമെ സാധ്യമാകുകയുള്ളൂ. എന്നാൽ സാക്ഷ്യ ജീവിതത്തിലൂടെ ആ കുറവ് പരിഹരിക്കുവാൻ നമുക്ക് സാധിക്കണം.

ഭൂതങ്ങളെ പുറത്താക്കുവാനുള്ള അധികാരമാണ്. ദൗത്യജീവിതത്തിന്റെ ശ്രേഷ്ഠത. മനുഷ്യന്റെയും പ്രകൃതിയുടെയും നിലനില്പിന് ഭീഷണി ഉയർത്തി വളർന്നു വരുന്ന എല്ലാ "ഭൂതങ്ങളെ"യും പുറത്താക്കുവാനുള്ള ധാർമ്മീകശക്തി സഭയ്ക്കും സഭാംഗങ്ങൾക്കും ഉണ്ടാകണം. തന്നോട് കൂടെ ഇരിക്കുന്നതിലൂടെയുള്ള ശക്തിയാണ് സാക്ഷ്യ ജീവിതത്തിന് നമ്മേ പ്രേരിപ്പിക്കുന്നത്. ഈ സാക്ഷ്യ ജീവിതത്തിന്റെ മകുടമാണ് ഭൂതങ്ങളെ പുറത്താക്കുവാനുള്ള ധാർമ്മീക ശക്തി.

ശ്ലീഹാ വായനയിൽ (അപ്പോ. 4:24-31) ആദിമ സഭയുടെ വളർച്ച നേരിടുന്ന വെല്ലുവിളികളെ എങ്ങനെ തരണം ചെയ്തു എന്ന് വിശദമാക്കുന്നു. "അവർ ഒരുമനപ്പെട്ട് ദൈവത്തോട് നിലവിളിച്ചു." (അപ്പോ. 4:24). ഇങ്ങനെ പ്രാർത്ഥിച്ചപ്പോൾ അവർ പരിശുദ്ധാത്മാവ് നിറഞ്ഞവരായി ദൈവ വചനം ധൈര്യത്തോടെ പ്രസ്താവിച്ചു. അപ്പോ. 4:31.

എഫേസ്യ ലേഖനത്തിൽ (എഫേ. 2:11-22) നേരത്തെയുള്ള അവസ്ഥയും ഇപ്പോഴത്തെ അവസ്ഥയും തമ്മിൽ താരതമ്യം ചെയ്തിരിക്കുന്നു. "അക്കാലത്ത് നിങ്ങൾ ക്രിസ്തുവിനെ കൂടാതെയുള്ളവരും യിസ്രായേൽ പൗരതയോട് സംബന്ധമില്ലാത്തവരും വാഗ്ദാനത്തിന്റെ നിയമങ്ങൾക്ക് അന്യരും പ്രത്യാശയില്ലാത്തവരും ലോകത്തിൽ ദൈവമില്ലാത്തവരുമായിരുന്നു" (എഫേ. 2:12). എന്നാൽ "ഇപ്പോൾ നിങ്ങൾ വിശുദ്ധന്മാരുടെ സഹ പൗരന്മാരും ദൈവത്തിന്റെ ഭവനക്കാരുമാണ്" (എഫേ. 2:19). ഇത് ആത്മാവിന്റെ പ്രവർത്തനമാണ്. "അവനിൽ നമ്മേയും ദൈവത്തിന്റെ നിവാസമാകേണ്ടതിന് ആത്മാവിൽ ഒന്നിച്ചു പണിയും" (എഫേ. 2:22). ഈ പ്രത്യാശ പ്രതിബന്ധങ്ങളെ തരണം ചെയ്യുന്നതിന് നമുക്ക് വലിയ ഒരു നങ്കൂരമാണ്.

പഴയനിയമ വായനകൾ (ലേവ്യ. 19:1-8) "ഞാൻ വിശുദ്ധനായിരിക്കുന്നതുപോലെ നിങ്ങളും വിശുദ്ധരായിരിക്കണമെന്ന് ഓർമ്മപ്പെടുത്തുന്നു. ദൈവത്താൽ വിളിക്കപ്പെട്ട് അവന്റെ നാമം വിശുദ്ധീകരിപ്പാൻ നമ്മേ ആക്കിവച്ചിരിക്കുന്നു." സൈന്യങ്ങളുടെ ദൈവമായ യഹോവ തന്നോട് കൂടെയുണ്ടായിരുന്നതുകൊണ്ട് ദാവീദ് മേൽക്കുമേൽ പ്രബലനായി തീർന്നു. (2 ശമു. 5:1-10). ദാവീദിന്റെ ശക്തി ദൈവത്തിന്റെ സാന്നിദ്ധ്യമാണ്.

ദാനിയേൽ പ്രവചനത്തിൽ (ദാനി. 6:25-28) ദൈവത്തെ ഉപേക്ഷിക്കാതിരുന്നതുകൊണ്ട് ദൈവം ഉപേക്ഷിക്കാതെ ദാനിയേലിനെ ബാബേലിൽ വലിയവനും മാന്യനുമാക്കിതീർത്ത സംഭവം വായിക്കുന്നു. "ദാനീയേലിന്റെ ദൈവം സർവ്വശക്തനും ജീവനുള്ളവനുമാണ് എല്ലാവരും അവനെ സേവിക്കണമെന്നു രാജാവ് കല്പന പുറപ്പെടുവിക്കുന്നു. ദാനീയേലിന്റെ സാക്ഷ്യ ജീവിതത്തിന്റെ പരസ്യമായ അംഗീകാരമാണിത്. പരിശുദ്ധാത്മാവിൽ വളരുന്ന ഇന്നത്തെ സഭയ്ക്ക് ഇത് മാർഗ്ഗനിർദ്ദേശകമാകണം.

**ജൂൺ 5**

**പെന്തിക്കോസ്തിക്ക് ശേഷം മൂന്നാം ഞായർ**

**യോഹ. 6:35-46**

## സ്വർഗ്ഗീയ മന്ന

സാക്ഷ്യ ജീവിതത്തിന്റെ മറ്റൊരുവശമാണ് ഇന്നത്തെ ധ്യാന വിഷയം. "പിതാവ് എനിക്ക് തരുന്നത് ഒക്കയും എന്റെ അടുക്കൽ വരും-എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുന്നാളും തള്ളികളയുകയില്ല" (യോഹ. 6:37). ക്രിസ്തു സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങിവന്നത് പിതാവ് തന്നെ ഏൽപ്പിച്ച ഒരുത്തനെയും നഷ്ടപ്പെടുത്താതെ അവസാന നാളിൽ അവരെ ഉയിർത്തെഴുന്നേൽപ്പിക്കുക എന്ന പിതാവിന്റെ ഇഷ്ടം നിറ

വേറ്റുന്നതിന് വേണ്ടിയാണ്.

ഇത് വലിയ ഒരു പ്രത്യാശയാണ് സഭക്ക് നൽകുന്നത്. എന്നാൽ ഇതിന് ഒരു പ്രത്യേക നിബന്ധന കർത്താവ് വയ്ക്കുന്നു. "തന്റെ പിതാവിനാൽ ആകർഷിക്കപ്പെടുന്നവർക്കു മാത്രമെ തന്റെ അടുക്കൽ വരുവാൻ കഴിയുകയുള്ളൂ. ലോകത്തിൽ മനുഷ്യനായി ജീവിച്ച ക്രിസ്തുവിന്റെ അടുക്കൽ വരുന്നതിന് ലോകത്തിൽ പ്രത്യക്ഷപ്പെടാത്ത പിതാവിനാൽ ആകർഷിക്കപ്പെടണം. ഇത് മനസ്സിലാക്കുവാൻ പ്രയാസമുള്ള ആശയമാണ്.

പുത്രനിൽ വിശ്വസിക്കുന്ന ഏവനും രക്ഷയുണ്ട്. പുത്രനിൽ വിശ്വസിക്കാനായിട്ട് പിതാവ് മനുഷ്യരെ ആകർഷിച്ചുകൊണ്ടിരിക്കുന്നു. തന്റെ അടുക്കൽ വരുന്നവരെ തള്ളിക്കളയാതെ അവർക്ക് നിത്യ ജീവൻ കൊടുത്തുകൊണ്ട് പുത്രൻ അവരെ സംരക്ഷിക്കുന്നു. നമ്മുടെ മരണശേഷം അവൻ തന്നെ സ്വർഗ്ഗീയാനുഭൂതിയുടെ പരിപൂർത്തിയിലേക്ക് കൊണ്ടുവരുന്നു. "പുത്രനെ നോക്കികൊണ്ട് അവനിൽ വിശ്വസിക്കുന്ന ഏവനും നിത്യജീവൻ നൽകണമെന്നാണ് പിതാവിന്റെ ഇഷ്ടം."

എന്താണ് രക്ഷ? പാപം മൂലം മരണത്തിന് വിധേരായിട്ടുള്ളവരെ അതിൽ നിന്ന് രക്ഷിച്ച് നിത്യജീവൻ കൊടുക്കുന്നതാണ് രക്ഷ. മരണത്തിന് അധീനനായ മനുഷ്യൻ ചിരംജീവിയായ മശിഹായുമായുള്ള വിശ്വാസംമൂലം സംയോജിക്കപ്പെടുമ്പോൾ നിത്യജീവന് നാം അവകാശിയായിതീരുന്നു.

വി. കൂദാശാനുഷ്ഠാനത്തിലൂടെ ക്രിസ്തുവിലുള്ള ജീവിതത്തിൽ നാം വളരുമ്പോൾ നിത്യജീവന്റെ അനുഭവത്തിൽ എത്തിച്ചേരുന്നു. യിസ്രയേൽ മക്കൾക്ക് സ്വർഗ്ഗീയ മന്ന അവരുടെ മരുപ്രയാണത്തിൽ കരുത്ത് പകർന്നതുപോലെ ഇന്നത്തെ സഭക്ക് വി. കുർബ്ബാനാനുഭവത്തിലൂടെ പ്രതിസന്ധികളെ തരണം ചെയ്യാൻ ശക്തി ലഭിക്കുന്നു. ശ്ലീഹാവായനയിൽ അപ്പോ. 13:26-39 യേശുക്രിസ്തുവിന്റെ രക്ഷണ്യ പ്രവർത്തനത്തിന്റെ സാക്ഷികളും അവകാശികളും പുതിയ യിസ്രയേലായ വി. സഭയാണ് എന്ന് സമർത്ഥിക്കുന്നു. ഉയർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സാക്ഷികളാകുന്നതിനാണ് നമ്മേയും വിളിച്ചിരിക്കുന്നത്.

ഗലാത്യ ലേഖനത്തിൽ കർത്താവിന്റെ ക്രൂശിലാണ് തന്റെ പ്രശംസ എന്ന് പൗലൂസ് ശ്ലീഹാ പറയുന്നു. (ഗലാത്യ. 6:10-18) അതുകൊണ്ട് നന്മ ചെയ്യുന്നതിൽ നാം മടുത്തു പോകരുത് എന്ന് ഓർമ്മപ്പെടുത്തുന്നു.

പഴയനിയമ വായനകളിൽ ഉല്പ. 42:18-25, യൗസേഫിന്റെ ബുദ്ധിപൂർവ്വമായ പരിശോധന സഹോദരന്മാരെ അനുതാപത്തിലേക്ക് നയിക്കുന്ന ഭാഗം മനോഹരമായി അവതരിപ്പിച്ചിരിക്കുന്നു. നാം ചെയ്യുന്ന ഓരോ പ്രവൃത്തിക്കും കണക്ക് ബോധിപ്പിക്കേണ്ടവരാണ് എന്നുള്ള സത്യം മനസ്സിലാക്കേണ്ടതാണ്.

യിരമ്യ പ്രവചനത്തിൽ (യിരമ്യ. 3:1-5) ജനത്തിന്റെ "പരസംഗം" മൂലം ദേശം മലിനമായി തീരുന്ന കാര്യം പറഞ്ഞിരിക്കുന്നു. സത്യ ദൈവത്തെ വിട്ട് മറ്റ് ദേവന്മാരെ ആരാധിക്കുന്നതിനാണ് "പരസംഗം" എന്ന വാക്ക് പ്രവാചകൻ ഉപയോഗിച്ചിരിക്കുന്നത്. ദൈവഭയവും ദേശത്തിന്റെ അനുഗ്രഹവും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു. മനുഷ്യന്റെ അവിശ്വസ്തത ദേശത്തെ മലിനമാക്കും (യിമ്മ്യ. 3:2).

ദാനിയേൽ പ്രവചനത്തിൽ (ദാനി. 3:21-30) രാജാവിന്റെ അഗ്നിശോധനയിൽ ദാനിയേലും കൂട്ടുകാരും വിജയം വരിക്കുന്ന ഭാഗം വായിക്കുന്നു. മൂന്നുപേരെ അഗ്നിയിലിട്ട രാജാവ് നാലുപേരെ അതിൽ കണ്ടു. വിശ്വാസത്തോടെ പീഡ സഹിക്കുന്നവർക്കുള്ള ശ്രേഷ്ഠതയാണ് ഇതിലൂടെ വെളിവാക്കുന്നത്. നമ്മുടെ സാക്ഷ്യ ജീവിതത്തിലൂടെ മഹത്വപ്പെടുന്നത് ദൈവ നാമമാണ്.

ദൈവാത്മാവിന്റെ സഹായത്താൽ പ്രതിസന്ധികളെ അഭിമുഖീകരിക്കുന്ന സഭയും കൂദാശാനുഷ്ഠാനത്തിൽ കൂടിയും സാക്ഷ്യ ജീവിതത്തിൽകൂടിയും ദൈവനാമം മഹത്വപ്പെടുത്തുവാൻ നമുക്കും ബാദ്ധ്യതയുണ്ട്.



# ബൈബിൾ പദപ്രശ്നം 27

### വലത്തോട്ട്

1. ആദ്യയുദ്ധം നടന്ന സ്ഥലം (6)
3. ഇതു നടത്തിയാണ് ഒരാളെ ക്രൈസ്തവനാക്കുന്നത് (4)
4. എഫെസൊസിലെ തട്ടാൻ (5)
5. അറുപതു പട്ടണങ്ങളുള്ള ബാശാൻദേശം (4)
8. ശലോമോനെ അഭിഷേകം ചെയ്ത പുരോഹിതൻ (3)
9. ദാവീദിനു കൊടുക്കാമെന്ന് ശൗൽ പറഞ്ഞിരുന്ന മകൾ (3)
11. ഓർത്തഡോക്സ് വിശ്വാസി ദിവസം ഏഴു പ്രാവശ്യം ഇതു നടത്തണം (6)
13. മിര്യാം മരിച്ച സ്ഥലം (3)
17. ദൂതനോടു പേരു ചോദിച്ചവർ (3)
20. 'കാവൽമാടം' എന്ന് അർഥം (3)
22. ഇതു പറയരുതെന്ന് യിസ്രായേലിന് യഹോവയുടെ കൽപന (4)
23. ഗലീലക്കടലിനെയും ഉപ്പുകടലിനെയും ബന്ധിപ്പിക്കുന്ന നദി (4)
24. കുരിശിൽ കിടക്കവേ കർത്താവ് ഇതനുഭവിച്ചു നിലവിളിച്ചതായി ബൈബിൾ പറയുന്നു (5)
25. ഒരു താലന്ത് വെള്ളി ചോദിച്ചവന് രണ്ടു താലന്ത് നൽകിയവൻ (4)
26. യിസ്രായേൽ തങ്ങളുടെ ശത്രുക്കളോടു പ്രതികാരം ചെയ്യുവോളം ഗിബയോനിൽ നിശ്ചലനായി നിന്നവൻ (3)
27. ഇയ്യോബിന്റെ ശുഹ്യനായ സ്നേഹിതൻ (4)
28. കർത്താവ് മകനെ ഉയർപ്പിച്ചു നൽകിയ വിധവയുടെ നാട് (3)



### താഴോട്ട്

1. മീഖായാവ് പ്രവാചകനെ ചെകിട്ടത്തടിച്ച പ്രവാചകൻ (5)
2. അഹശ്വേരോശിന്റെ ആദ്യ ഭാര്യ (3)
3. സത്യവിശ്വാസത്തെ നിലനിർത്തിയ നീതിമാനും പരിശുദ്ധനുമായ ബാവ (9)
5. ബിംബങ്ങൾ നിറഞ്ഞിരിക്കുന്നതായി പൗലൊസ് കണ്ട നഗരം (3)
6. ഗുൽഗുലുവിനും പൊന്നിനും പുറമേ ഹവീലാദേശത്ത് ധാരാളം ഉള്ളത് (4)
7. 30 പുത്രന്മാരും 30 പുത്രിമാരും ഉണ്ടായിരുന്ന ന്യായാധിപൻ (4)
8. മുത്തുകളിലും വിലയേറിയവൾ (8)
10. യിസ്രായേൽ മക്കൾക്ക് മിസ്രയീമിൽ അവകാശം ലഭിച്ച സ്ഥലം (4)
12. അതിവിശുദ്ധ സ്ഥലത്തിനും വിശുദ്ധ സ്ഥലത്തിനുമിപ്പുറം (3)
14. ഈ ലോകത്തെ സ്നേഹിച്ച് പൗലോസിനെ വിട്ടുപോയ ആൾ (3)
15. കുഷ്ഠരോഗം പിടിച്ചുവാങ്ങിയവൻ (3)
16. ശൗലും യോനാഥാനും ഏതു പക്ഷിയേക്കാൾ വേഗവാന്മാരെന്നാണ് വീരഗാഥയിൽ? (4)
18. ഫെലിസ്ത്യരുടെ ദേവൻ (3)
19. ശൽമോന്റെ അപ്പൻ (4)
21. കാലേബു കൊന്ന, ഹെബ്രോനിലെ അനാക്കിന്റെ മൂന്നാമത്തെ മകൻ (4)
23. പെഥൂവേലിന്റെ മകനായ പ്രവാചകൻ (3)

## പദപ്രശ്നം – 25 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**

1. ലിസി പ്രസാദ് മൊഹാലി, ചണ്ഡീഗഢ്
2. ബോബി എ. ചാണ്ടി പുതക്കുഴി പാമ്പാടി
3. കുഞ്ഞുമോൾ ജോർജ്ജ്, കാർത്തികപ്പള്ളി

4. റിയ അച്ചാമ്മ മത്തായി, നന്തൻകോട്, തിരു–3; 5. ശോശാമ്മ മത്തായി, ചെങ്ങര, കോന്നി; 6. റൂബൻ മറിയം മത്തായി, മണ്ണുത്തി കോളെജ്, തൃശൂർ; 7. ഏലിയാമ്മ ജോർജ്ജ്, ആവണീശ്വരം; 8. ഷിജി കെ. ജോർജ്ജ്, കണ്ണനല്ലൂർ; 9. ലീലാമ്മ ജോർജ്ജ്, മുത്തൂർ, തിരുവല്ല; 10. അന്നമ്മ ജോർജ്ജ്, കാർത്തികപ്പള്ളി; 11. ലിൻസി ജോർജ്ജ്, കരുവാറ്റ, അടൂർ; 12. കെ. കെ. എബ്രഹാം, പനയമ്പാല, കോട്ടയം; 13. റോബിൻ എബ്രഹാം, വെൺപാല, തിരുവല്ല; 14. ഏലമ്മ എബ്രഹാം, കളമശേരി; 15. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 16. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 17. മോളി ജോൺ, മല്ലപ്പള്ളി വടക്ക്; 18. ചിന്നമ്മ ജോൺ ഉള്ളൂർ, തിരുവനന്തപുരം; 19. ഏലിയാമ്മ ജോൺ, നവിമുംബയ്; 20. തങ്കമ്മ ചാക്കോ, ന്യൂഡെൽഹി; 21. ഓമന ചാക്കോ, നിരണം; 22. കുമാരി കെ. ചാക്കോ, ന്യൂഡെൽഹി; 23. കെ. ജെ. വർഗീസ്, ഇടപ്പാവൂർ; 24. സാറാമ്മ വർഗീസ്, നിരണം; 25. ആലീസ് വർഗീസ്, കറുകച്ചാൽ, കോട്ടയം; 26. ലീലാ മാത്യു, ഹൈദരാബാദ്; 27. ഡെയ്സി മാത്യു, നിരണം, നടുവിൽ; 28. ജോജി മാത്യു, കല്ലിശേരി, ചെങ്ങന്നൂർ; 29. ഏലിയാമ്മ തോമസ്, നിരണം; 30. കുഞ്ഞുമോൾ തോമസ്, കണ്ണാറ, തൃശൂർ; 31. ഏലിസബത്ത് തമ്പി, കൊച്ചി; 32. സാറാമ്മ തമ്പി, കോയമ്പത്തൂർ; 33. സൂസമ്മ ഇടിക്കുള, പിമ്പ്രി, പൂനെ; 34. മറിയാമ്മ ഇടിക്കുള, കൈപ്പട്ടൂർ, പത്തനംതിട്ട; 35. ഓമന തങ്കച്ചൻ, അതുമ്പുംകുളം, പത്തനംതിട്ട; 36. റോസമ്മ തങ്കച്ചൻ, ജയ്പൂർ; 37. സൂസമ്മ തങ്കൻ ഭാണ്ഡൂപ്, മുംബയ്; 38. മേരിക്കുട്ടി കുര്യാക്കോസ്, ഭാണ്ഡൂപ്, മുംബയ്; 39. റീഷ കുര്യാക്കോസ്, ന്യൂഡെൽഹി; 40. റെയ്ച്ചൽ അലക്സാണ്ടർ, പൂനെ; 41. ഡെന്നി സി. അലക്സ്, നെടുമാവ്, കോട്ടയം; 42. ലിനി ഡാനിയേൽ, ചെന്നൈ; 43. എൻ. ഇ. സാമുവൽ പള്ളിക്കുന്നത്ത്, ചുനക്കര; 44. ഏലിയാമ്മ ഐസക്, പുത്തൂർ, കൊല്ലം; 45. ലീലാമ്മ മാമ്മൻ, മാങ്ങാനം, കോട്ടയം; 46. സൂസമ്മ നൈനാൻ, ആറാട്ടുപുഴ, ചെങ്ങന്നൂർ; 47. മേരിക്കുട്ടി പാപ്പച്ചൻ ഇഞ്ചക്കാട്ട്, കൊല്ലം; 48. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 49. റെയ്സ ജോഷി എറണാകുളം; 50. സാജൻ വി. രാജൻ, ആയൂർ, കൊല്ലം; 51. മേഴ്സി രാജു, ചങ്ങനാശേരി; 52. രഞ്ജിനി റജി, കളമശേരി.

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)

(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല–690539

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-06-2005

## പദപ്രശ്നം – 25, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 ഏ | ലോ | ഹി | ല | മ്മാ | 2 ശ | 3 ബ | ക്താ | 4 നി | 5 തു |
| 6 ദെ | മെ | ത്രി | യോ | സ് | ലോ | റ | 7 യാ | കോ | ബ് |
| ൻ | 8 ഞാ | ദാ | ൾ | 9 ഗൊ | മ | ബ്ലാ | 10 മ | ദേ | ദേ |
| 11 ത | ബീ | ഥാ | 12 മ | ൽ | കോ | സ് | 13 ശി | മോ | ൻ |
| ല | ബ് | 14 അ | ത്താ | ഗോ | 15 പെ | സ | ഹാ | സ് | 16 ഗ |
| 17 യോ | സേ | ഫ് | യി | ഥാ | 18 ബേ | ത്ത് | സ | 19 യി | ദ |
| ടി | 20 കു | ജ്ഞാ | 21 ത | ലീ | ഥാ | കൂ | 22 മീ | ശാ | ര |
| ടം | രു | 23 നി | ത്യ | ക | ന്യ | ക | ബാ | യി | 24 ച |
| 25 ഇ | ട | യ | ൻ | 26 ന | ഥ | ന | യേ | ൽ | വ |
| 27 തേ | ൻ | കാ | ട്ട | 28 പ | ല | 29 ക | ൽ | ത്ത | ളം |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലാൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

# വിശ്വാസപാഠം

## ഓർത്തഡോക്സ് ആരാധനയിൽ ധൂപാർപ്പണത്തിന്റെ പ്രാധാന്യമെന്ത്?

ധൂപാർപ്പണം ക്രൈസ്തവ ആരാധനയുടെ സുപ്രധാന ഘടകമാണ്. എല്ലാ പുരാതന ക്രൈസ്തവ സഭകളും ആരാധനയിൽ ധൂപാർപ്പണത്തിനു പ്രത്യേക പ്രാധാന്യം നൽകുന്നുണ്ട്. ഇതരമതങ്ങളിലും ധൂപാർപ്പണം സാധാരണയാണ്. കുന്തിരിക്കമോ ചന്ദനത്തിരിയോ കത്തിച്ചുകൊണ്ട് ആരാധനയിൽ ആത്മീയാന്തരീക്ഷം സൃഷ്ടിക്കുന്നതിനും ആത്മീയ ചിന്തകൾ ഉണർത്തുന്നതിനും നമുക്കു സാധിക്കും. വി. വേദപുസ്തക പ്രകാരം മറ്റു യാഗങ്ങളോടു ചേർന്ന് ധൂപാർപ്പണം നടത്തിയിരുന്നുവെങ്കിലും ധൂപാർപ്പണം അതിൽത്തന്നെ സ്വതന്ത്രമായ ഒരു ആരാധനാരീതിയായിരുന്നു. പുറ. 30:1,7–8; , 37:37:25–29; സംഖ്യ 16:16–48 വായിക്കുക.

ധൂപാർപ്പണത്തിന്റെ പ്രാധാന്യം പുതിയ നിയമ കാലത്ത് വി. യോഹന്നാൻ ശ്ലീഹായുടെ ദർശനങ്ങളിലൂടെ വ്യക്തമാകുന്നുണ്ട്. "മറ്റൊരു ദൂതൻ ധൂപകലശവുമായി വന്ന് യാഗപീഠത്തിനരികെ നിന്നു.... ധൂപവർഗത്തിന്റെ പുക വിശുദ്ധന്മാരുടെ പ്രാർത്ഥനയോടുകൂടി ദൂതന്റെ സന്നിധിയിൽ നിന്ന് ദൈവസന്നിധിയിലേക്കു കയറി" (വെളി. 8:3–4). നമ്മുടെ ആരാധനയിലുള്ള ധൂപപ്രാർത്ഥനയിലും സംഭവിക്കുന്നത് ഇതാണ്. ദൈവിക വെളിപാടുകൾ ഉണ്ടാകുന്നത് ധൂപം കാട്ടുന്ന അവസരത്തിലും ഉണ്ടെന്ന് സഖറിയാ പുരോഹിതന്റെ അനുഭവത്തിൽ നിന്നു വ്യക്തമാകുന്നു (ലൂക്കോ. 1:8–11).

ധൂപം, ആരാധനയിൽ ദൈവസാന്നിദ്ധ്യമുള്ള മേഘത്തിനു തുല്യമാണ്. അതു പരിശുദ്ധാത്മാവിന്റെ അടയാളവുമാണ്. ശലോമോൻ നിർമ്മിച്ച ദേവാലയത്തിന്റെ പ്രതിഷ്ഠാ സമയത്ത് മേഘം ഇറങ്ങിയ അനുഭവവും (1 രാജാ. 8:10–11) കർത്താവിന്റെ മറുരൂപ സമയത്ത് മേഘം പ്രത്യക്ഷമായ സംഭവവും (മത്താ. 17) ദിവ്യകൃപയുടെ സാന്നിദ്ധ്യവും അടയാളവുമാണ്. ധൂപം പ്രാർത്ഥനയുടെ പ്രതീകമാണ് (സങ്കീ. 141:2). മറ്റുള്ളവരോടുള്ള ആദരവിന്റെയും ശുദ്ധീകരണത്തിന്റെയും സുകൃത ജീവിതത്തിന്റെയും അടയാളമാണ് ധൂപം.

ധൂപയാഗത്തിന് വിശ്വാസികളുടെ ജീവിതവും ആത്മീയ വളർച്ചയുമായി അഭേദ്യബന്ധമാണുള്ളത്. ധൂപക്കുറ്റിയിലെ തീക്കനലിലേക്കിടുന്ന കുന്തിരിക്കത്തിന്റെ മണികൾ കത്തിയുരുകി സൗരഭ്യം പരത്തുന്നതുപോലെ വിശ്വാസി ദൈവസന്നിധിയിൽ സുഗന്ധയാഗവും സൗരഭ്യവാസനയുമായി മാറ്റപ്പെടണം. നമ്മുടെ സ്വയത്തെ മറ്റുള്ളവർക്കും ദൈവത്തിനും സൗരഭ്യവാസനയുള്ള യാഗമായി അർപ്പിക്കുന്നതിനപ്പുറമായ യാഗമില്ല (2 കൊരി. 2:15). ധൂപം സ്വർഗ്ഗത്തിലേക്കുയരുന്നതുപോലെ വിശ്വാസികളുടെ ചിന്തയും പ്രവർത്തനങ്ങളും ഭൂമിയുടെ തലത്തിൽ നിന്നു സ്വർഗ്ഗത്തിലേക്കുയരണം. നാം അർപ്പിക്കുന്ന ധൂപം നമ്മുടെ തന്നെ ജീവിതത്തിന്റെ പ്രതീകമാകണം.

വി. വേദപുസ്തകം നമുക്കു നൽകിയിരിക്കുന്ന ധൂപാർപ്പണം നിർത്തിവയ്ക്കുവാൻ വേദപുസ്തകത്തിലെ ഒരു വാക്യവും നമ്മോടാവശ്യപ്പെടുന്നില്ല. ദൈവാത്മാവു സഭകളോടു പറയുന്നത് ചെവിയുള്ളവർ കേട്ടനുസരിക്കുക.

ജെ.പി.



# St. Gregorios Indian Orthodox Syrian Church
# Kuwait

## അപേക്ഷകൾ ക്ഷണിക്കുന്നു

### ചികിത്സാധനസഹായം, വിദ്യാഭ്യാസം, സ്വയം തൊഴിൽ

കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് ഇടവകയുടെ 2005-2006 നടപ്പ് വർഷത്തിലെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി രോഗചികിത്സാധനസഹായം, വിദ്യാഭ്യാസം, സ്വയം തൊഴിൽ കണ്ടെത്തൽ എന്നിവയിലേക്ക് അർഹതയുള്ളവരുടെ അപേക്ഷ ക്ഷണിച്ചുകൊള്ളുന്നു.

സഹായ ആവശ്യമുള്ളവർ, അപേക്ഷകന്റെ പൂർണ്ണ വിവരം, വാർഷികവരുമാനം, കുടുംബത്തിലെ അംഗസംഖ്യ എന്നിവ അടങ്ങുന്ന അപേക്ഷ ഇടവക വികാരിയുടെയും ഭദ്രാസന മെത്രാപ്പോലീത്തായുടെയും ശുപാർശയോടുകൂടി 2005 സെപ്റ്റംബർ മാസം 30-ാം തീയതിക്കു മുമ്പായി താഴെ കാണിച്ചിരിക്കുന്ന മേൽവിലാസത്തിൽ അയച്ച് തരണമെന്ന് താല്പര്യപ്പെടുന്നു.

### വിവാഹ ധനസഹായം

കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ചിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി 2005-2006 നടപ്പ് വർഷത്തിലേക്കുള്ള പ്രത്യേക വിവാഹധനസഹായ പദ്ധതിയിലേക്ക് അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. സഹായം അർഹിക്കുന്നവർ അപേക്ഷകന്റെ പൂർണ്ണവിവരം, വാർഷിക വരുമാനം, കുടുംബത്തിലെ അംഗസംഖ്യ എന്നിവ അടങ്ങുന്ന അപേക്ഷ, ഇടവക വികാരിയുടെയും ഇടവക ഭരണസമിതിയുടെയും ശുപാർശയോടുകൂടി 2005 സെപ്റ്റംബർ മാസം 30-ാം തീയതിക്ക് മുമ്പ് താഴെ ചേർത്തിരിക്കുന്ന മേൽവിലാസത്തിൽ അയച്ച് തരണമെന്ന് താല്പര്യപ്പെടുന്നു.

2006 മാർച്ച് മാസം 31-ാം തീയതിയ്ക്ക് മുമ്പ് നടക്കുന്ന വിവാഹത്തിനുള്ള ധനസഹായാഭ്യർത്ഥനകൾ മാത്രമേ പരിഗണനാർഹമാകു.

### ഭവനദാനപദ്ധതി

കുവൈറ്റ് സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് സിറിയൻ ചർച്ചിന്റെ ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി 2005-2006 നടപ്പ് വർഷത്തിലേക്കുള്ള പ്രത്യേക ഭവനദാന പദ്ധതിയിലേക്ക് അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു. സഹായം അർഹിക്കുന്നവർ അപേക്ഷകന്റെ പൂർണ്ണവിവരം, വാർഷികവരുമാനം, കുടുംബത്തിലെ അംഗസംഖ്യ, സ്വന്തമായുള്ള ഭൂമിയുടെ ഉടമസ്ഥാവകാശം തെളിയിക്കുന്ന രേഖകൾ എന്നിവ അടങ്ങുന്ന അപേക്ഷ, ഇടവക വികാരിയുടെയും ഭരണസമിതിയുടെയും ശുപാർശയോടുകൂടി 2005 സെപ്റ്റംബർ മാസം 30-ാം തീയതിയ്ക്ക് മുമ്പ് താഴെ ചേർത്തിരിക്കുന്ന മേൽവിലാസത്തിൽ അയച്ച് തരണമെന്ന് താല്പര്യപ്പെടുന്നു.

Box No. 501
Malankara Sabha
Devalokom P.O.
Kottayam-686 038

*NB: അപേക്ഷകൾ അയയ്ക്കുന്നവർ ഏതാവശ്യത്തിന് എന്ന് കവറിന്റെ പുറത്ത് എഴുതിയിരിക്കണം*

# സഭാ മേലദ്ധ്യക്ഷന്മാരും സുന്നഹദോസുകളും -II

**അഡ്വ. സജി കൊടുവത്ത്**

> അന്ത്യോക്യയിൽ കെട്ടുറപ്പുള്ള സഭയോ ക്രിസ്ത്യൻ സമൂഹമോ ഇന്നില്ല. എന്നാൽ പുരാതന പാരമ്പര്യം കൈമുതലായുള്ള അന്ത്യോക്യൻ പാത്രിയർക്കേറ്റിന്റെ പിന്തുടർച്ച അവകാശപ്പെടുന്ന പല സഭകളും സമീപരാജ്യങ്ങളിൽ ഇന്നുണ്ട്. പലതും ക്ഷയോന്മുഖമാണ്, ചിലതാകട്ടെ പരാശ്രയത്വത്തിലും.



## സിറിയൻ, മലങ്കര ഓർത്തഡോക്സ് സഭകളുടെ മേലദ്ധ്യക്ഷന്മാരും സുന്നഹദോസുകളും

ക്രിസ്തുവർഷത്തിന്റെ ഒന്നാം നൂറ്റാണ്ടിൽ ക്രിസ്ത്യാനികളുടെ ഒരു ശക്തികേന്ദ്രമായിരുന്നു അന്ത്യോക്യാ. നാലാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ ഈ പട്ടണം റോമാ സാമ്രാജ്യത്തിന്റെ ഒരു ഭാഗമായി മാറി. ക്രിസ്തുവർഷം 313-ൽ കുസ്തന്തീനോസ് ചക്രവർത്തി ക്രിസ്തുമതത്തെ റോമാ സാമ്രാജ്യത്തിന്റെ ഔദ്യോഗിക മതമായി പ്രഖ്യാപിച്ചു. ക്രമേണ റോമാ പോപ്പിന്റെ കീഴിലുള്ള ഒരു സഭയായി അന്ത്യോക്യൻ സഭ. റോം, അന്ത്യോക്യാ പാത്രിയർക്കീസ്, പ്രത്യേക പദവി നൽകി. അന്ത്യോക്യൻ സഭയുടെ സുവർണ്ണകാലമായിരുന്നു ഇത്. എന്നാൽ ഏഴാം നൂറ്റാണ്ടോടെ റോമൻ ആധിപത്യം തകർന്നു. അന്ത്യോക്യാ അറബികളുടെ കൈപ്പിടിയിലായി. ക്രിസ്ത്യാനികൾ അന്ത്യോക്യയിൽ ക്രമേണ ക്ഷയിച്ചു. തുടരെയുണ്ടായ ഭൂമികുലുക്കങ്ങളുടെ ഫലമായി ജനസംഖ്യ കുറഞ്ഞു; പട്ടണത്തിന്റെ പ്രാധാന്യം ഇല്ലാതായി.

അന്ത്യോക്യയിൽ കെട്ടുറപ്പുള്ള സഭയോ ക്രിസ്ത്യൻ സമൂഹമോ ഇന്നില്ല. എന്നാൽ പുരാതന പാരമ്പര്യം കൈമുതലായുള്ള അന്ത്യോക്യൻ പാത്രിയർക്കേറ്റിന്റെ പിന്തുടർച്ച അവകാശപ്പെടുന്ന പല സഭകളും സമീപരാജ്യങ്ങളിൽ ഇന്നുണ്ട്. പലതും ക്ഷയോന്മുഖമാണ്, ചിലതാകട്ടെ പരാശ്രയത്വത്തിലും.

### നിഖ്യാ സുന്നഹദോസ്

നിഖ്യാ സുന്നഹദോസ് (325) പാത്രിയർക്കീസുമാർ നാലായിരിക്കണമെന്നു നിശ്ചയിച്ചു. നിഖ്യാ തീരുമാനം ഇതാണ്. "പാത്രിയർക്കീസുമാർ നാലായിരിക്കണം. എല്ലാവരുടെയും തലവൻ റോമായിലെ പാത്രിയർക്കീസും അദ്ദേഹത്തിന്റെ കൂടെ അലക്സന്ത്രിയ പാത്രിയർക്കീസും അദ്ദേഹത്തിന്റെ കൂടെ കുസ്തന്തീനോസ് പോലീസിലെ പാത്രിയർക്കീസും അദ്ദേഹത്തിന്റെ കൂടെ അന്ത്യോക്യാ പാത്രിയർക്കീസും ആയിരിക്കണം."

യറുശലേം പാത്രിയർക്കീസിന് അഞ്ചാമത്തെ പാത്രിയർക്കീസെന്ന ബഹുമതി മാത്രമാണ് നിഖ്യാ നൽകിയത്. പൗരസ്ത്യ ദേശത്തെ വലിയ മെത്രാപ്പോലീത്തായുടെ പദവി സുന്നഹദോസ് ഉയർത്തി. കാതോലിക്കോസ് എന്ന സ്ഥാനം അദ്ദേഹത്തിനു കൊടുത്തു. നാലാം നൂറ്റാണ്ടിലെ സഭകളുടെ നിലയും രാഷ്ട്രീയ സ്ഥിതിയും വച്ചുകൊണ്ടാണ് നീഖ്യാ, തീരുമാനങ്ങൾ കൈക്കൊണ്ടതെന്നു വ്യക്തം. (നിഖ്യാ സുന്നഹദോസിലെ നിശ്ചയങ്ങൾ റോമാ പാത്രിയർക്കീസിന് പ്രത്യേക സ്ഥാനം നൽകിയില്ലെന്നും നാലു പാത്രിയർക്കീസുമാർക്കും സുന്നഹദോസ് ഒരേ സ്ഥാനമാണു നൽകിയിട്ടുള്ളതെന്നുമാണ് ഓർത്തഡോക്സ് സഭകളുടെ നിലപാട്.)

### കാതോലിക്കോസും പാത്രിയർക്കീസും

കിഴക്കിന്റെ (തെഗ്രീസിലെ) കാതോലിക്കോസും പൗരസ്ത്യ ദേശം മുഴവനിലും അധികാരമുള്ള അന്ത്യോക്യാ (സിറിയൻ) പാത്രിയർക്കീസും തമ്മിൽ കൂടുതൽ ബന്ധപ്പെടുന്നതിനും അതിൽവച്ച് സ്പർദ്ധകൾ ഉണ്ടാകുന്നതിനും ഇടവന്നു. (കിഴക്ക് എന്നുദ്ദേശിക്കുന്നത് റോമൻ സാമ്രാജ്യത്തിന്റെ കിഴക്കൻ പ്രവിശ്യകളാണ്).

ഏട്ടാം നൂറ്റാണ്ടിൽ, ക്ഷയിച്ചുകൊണ്ടിരിക്കുന്ന അന്ത്യോഖ്യയുടെമേൽ തെഗ്രീസിലെ കാതോലി

ക്കോസ് അധികാര പ്രയോഗത്തിനു മുതിർന്നു. ഇത് കപ്പർത്തൂത്ത സുന്നഹദോസിലേക്ക് ഇരു സഭകളെയും നയിച്ചു. പുരാതന പാരമ്പര്യം നിലനിർത്തുന്നതും തൽസ്ഥിതി ഉറപ്പിക്കുന്നതുമായിരുന്നു കപ്പർത്തൂത്താ സുന്നഹദോസ് തീരുമാനങ്ങൾ. എന്നാൽ ഇത്, പരോക്ഷമായി, കിഴക്കൻ സഭയുടെ സ്വാതന്ത്ര്യം പ്രഖ്യാപിക്കുന്ന രജതരേഖയായി തീരുമാനങ്ങളുടെ ചുരുക്കം ഇതാണ്.

"ക്ഷണിക്കപ്പെടുമ്പോഴല്ലാതെ പാത്രിയർക്കീസോ മപ്രിയാനായോ (കാതോലിക്കോസോ) മറ്റേയാളിന്റെ ഇടവകകളിൽ പ്രവേശിക്കരുത്. മപ്രിയാനായും പാത്രിയർക്കീസും ഒന്നിച്ചു സന്നിഹിതരായാൽ മപ്രിയാനാ പാത്രിയർക്കീസിന്റെ വലത്ത് വശത്ത് ഒന്നാമതായി ഇരിക്കണം. പാത്രിയർക്കീസിനു പിന്നാലെ കാതോലിക്കോസിന്റെ പേര് പ്രസ്താവിക്കപ്പെടുകയും കുർബ്ബാന അനുഭവിക്കുകയും ചെയ്യണം. മപ്രിയാനാ ജീവിച്ചിരിക്കുമ്പോൾ അദ്ദേഹത്തിന്റെ സമ്മതം കൂടാതെ പാത്രിയർക്കീസിനെ വാഴിച്ചിരുന്നാൽ പൗരസ്ത്യർക്ക് സ്വയമായി മപ്രിയാനായെ വാഴിക്കാം."

### ഹൂദായ കാനോനും സുന്നഹദോസുകളും

കിഴക്കിന്റെ കാതോലിക്കായായിരുന്ന (1264–1286) ഗ്രിഗോറിയോസ് ബാർ എബ്രായാ സഞ്ചീകരിച്ച നിയമസംഹിതയാണ് ഹൂദായ കാനോൻ. അന്ത്യോക്യൻ (സിറിയൻ) സഭയും തെഗ്രീസിലെ സഭയും 13–ാം നൂറ്റാണ്ടിൽ അംഗീകരിച്ചു പോന്ന നിയമാവലിയാണിത്. ഈ രണ്ടു സഭകളും ഇന്നും സഭാ ഭരണത്തിന്റെ അടിസ്ഥാന നിയമങ്ങളായി ഇതിനെ കണക്കാക്കുന്നു.

ആണ്ടിൽ രണ്ടു തവണ ഉപദേശത്തിനും സഭാ സംബന്ധമായ തർക്കങ്ങളുടെ തീരുമാനത്തിനുമായി എപ്പിസ്ക്കോപ്പൽ സുന്നഹദോസ് കൂടണമെന്ന് ഹൂദായ കാനോൻ അനുശാസിക്കുന്നു. ഈ നിബന്ധന കാതോലിക്കോസിനോ പാത്രിയർക്കീസിനോ ബാധകമല്ലെന്നാണ് അന്ത്യോക്യൻ സഭയുടെ നിലപാട്. പാത്രിയർക്കീസിനെയും കാതോലിക്കോസിനെയും പറ്റി പരാമർശിക്കുന്ന അദ്ധ്യായത്തിൽ ഇതു സംബന്ധിച്ച് പ്രത്യേകം വ്യവസ്ഥ ചേർത്തിട്ടില്ലെന്ന് ഇവർ ചൂണ്ടിക്കാട്ടുന്നു. സുന്നഹദോസുകളെപ്പറ്റിയുള്ള പരാമർശം പൊതുവിലുള്ളതാണെന്നാണ് മലങ്കര സഭയുടെ ഉറച്ച അഭിപ്രായം.

### അന്ത്യോക്യാ പാത്രിയർക്കീസ്

സിറിയൻ സഭയുടെ അഭിമതമനുസരിച്ച് പാത്രിയർക്കീസുമാർക്ക് സർവ്വാധിപതികളായി പ്രവർത്തിക്കാം. ഇതര ഓർത്തഡോക്സ് സഭകളിലെപ്പോലെ, തങ്ങളുടെ സഭാ നിയമങ്ങൾ പരിഷ്ക്കരിക്കണമെന്ന ആവശ്യം ഉയരാൻ തക്ക സംഘശേഷി ഇന്നീ സഭയ്ക്കില്ല.

### മലങ്കര സഭയും ജനാധിപത്യ ബോധവും

ഹൂദായ കാനോന്റെയും പൗരസ്ത്യ സഭാ പാരമ്പര്യങ്ങളുടെയും സമന്വയ

മാണ് മലങ്കരസഭയുടെ ഭരണഘടന. ജനാധിപത്യം പൊതു സ്ഥാപനങ്ങളുടെ അടിസ്ഥാനതത്ത്വമായി ലോകം അംഗീകരിക്കുന്നതിനു മുമ്പുതന്നെ മലങ്കര ജനാധിപത്യത്തിന്റെ സത്ത ഉൾക്കൊണ്ട് പ്രവർത്തിക്കുകയും അതിനായി പോരാടുകയും ചെയ്തു. മലങ്കരയിൽ നിലനിന്ന ജനാധിപത്യബോധം 1934-ലെ ഭരണഘടനയിൽ പ്രതിഫലിച്ചു.

### മലങ്കര മെത്രാപ്പോലീത്താ

പുരാതന കാലം മുതലേ ജാതിക്കു കർത്തവ്യൻ, അർക്കദിയാക്കോൻ എന്നീ പേരുകളിൽ മലങ്കരയാകെ അധികാരമുള്ള സഭാസ്ഥാനികൾ ഉണ്ടായിരുന്നു. കൂനൻ കുരിശു സത്യത്തോടെ (1653) മലങ്കരയിൽ നാട്ടുമെത്രാന്മാർ ഉണ്ടായി. ഇവർ ജാതിക്കുകർത്തവ്യന്റെയും അർക്കദിയാക്കോന്റെയും അധികാരത്തോടൊപ്പം എപ്പിസ്ക്കോപ്പൽ അധികാരവും വഹിച്ചു.

മുളന്തുരുത്തി സുന്നഹദോസ് (1876) മലങ്കരയെ ഭദ്രാസനങ്ങളാക്കിത്തിരിച്ചു. ഭദ്രാസന മെത്രാപ്പോലീത്താമാർ മലങ്കര മെത്രാപ്പോലീത്തായെ തലവനായി സ്വീകരിച്ചു. സുപ്രധാന കോടതി വിധികൾ (സെമിനാരി, ആർത്താറ്റ്) മലങ്കര മെത്രാപ്പോലീത്തായ്ക്കുള്ള അധികാരങ്ങൾ എടുത്തു കാട്ടി. ഇവമൂലം സഭാ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം മലങ്കര മെത്രാപ്പോലീത്തായിൽ ഉറപ്പിക്കപ്പെട്ടു.

### കാതോലിക്കേറ്റ്

1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിതമായി. കാതോലിക്കോസ് മലങ്കരയുടെ പ്രധാന മേലദ്ധ്യക്ഷന്മാരായി (primate) അവരോധിക്കപ്പെട്ടു. ഇതു മലങ്കരയിൽ സ്വാതന്ത്ര്യവും വ്യവസ്ഥാപിതവുമായ എപ്പിസ്ക്കോപ്പൽ ഭരണത്തിനു തുടക്കം കുറിച്ചു. 1912-ൽ കാതോലിക്കോസായി വാഴിക്കപ്പെട്ടത് അന്നത്തെ മലങ്കര മെത്രാപ്പോലീത്താ അല്ലായിരുന്നു. ഇക്കാരണത്താൽ സമാന്തര അധികാരമുള്ള രണ്ടു സ്ഥാനികൾ മലങ്കരയിൽ ഉണ്ടായി: കാതോലിക്കോസും മലങ്കര മെത്രാപ്പോലീത്തായും.

### 1934-ലെ ഭരണഘടനയും പ്രധാന മേലദ്ധ്യക്ഷനും

1934-ലെ ഭരണഘടനയിൽ സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ കാതോലിക്കോസിന്റെയും പ്രധാന ഭരണാധിപനായ മലങ്കര മെത്രാപ്പോലീത്തായുടെയും അവകാശാധികാരങ്ങൾ വ്യക്തമായി പ്രതിപാദിച്ചു. എന്നാൽ, മലങ്കര മെത്രാപ്പോലീത്തായും കാതോലിക്കോസും ഒരു വ്യക്തിതന്നെയായിരിക്കുന്നതാണ് അഭികാമ്യമെന്നു ഭരണഘടനയുടെ വിധാതാക്കൾ നിശ്ചയിച്ചതായി കാണാം. കാതോലിക്കോസും മലങ്കര മെത്രാപ്പോലീത്തായും രണ്ടു വ്യക്തികളായി വരുമ്പോൾ അവരുടെ അവകാശാധികാരങ്ങൾ സംബന്ധിച്ച് ആവശ്യമായ വ്യവസ്ഥകൾ ചെയ്യേണ്ടതാണെന്നു ഭരണഘടനയിൽ പ്രത്യേകം രേഖപ്പെടുത്തി. (വകുപ്പ്-98)

മേൽപട്ടക്കാരെ വാഴിക്കുക, സുന്നഹദോസിൽ ആദ്ധ്യക്ഷം വഹിക്കുക, സുന്നഹദോസ് നിശ്ചയങ്ങൾ പ്രഖ്യാപിക്കുകയും നടപ്പിലാക്കുകയും ചെയ്യുക, സുന്നഹദോസിന്റെ പ്രതിപുരുഷനെന്ന നിലയിൽ ഭരണം നടത്തുക, മൂറോൻ കൂദാശ ചെയ്യുക എന്നിവ കാതോലിക്കോസിന്റെ അധികാരത്തിൽപ്പെടുന്നു. (വകുപ്പ് -100)

മലങ്കരയുടെ ലൗകികവും വൈദീകവും ആത്മീകവുമായ ഭരണത്തിന്റെ പ്രധാന ഭാരവാഹിത്വം, ഭരണഘടനയ്ക്കു വിധേയമായി, നിക്ഷിപ്തമായിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്തായിലാണ് (വകുപ്പ് - 94). ഇടവക മെത്രാപ്പോലീത്താമാർ ഭരണം നടത്തുന്നതു മലങ്കര മെത്രാപ്പോലീത്തായുടെ മേൽനോട്ടാധികാരത്തിൻ കീഴിലാണ്. (വകുപ്പ് - 66).

സഭയുടെ പൊതു സ്ഥാപനങ്ങളും, ഇടവക മെത്രാപ്പോലീത്തായില്ലാതെ വരുന്ന ഇടവകകളും മലങ്കര മെത്രാപ്പോലീത്തായുടെ ഭരണത്തിൽ കീഴിലായിരിക്കും. (വുകുപ്പ് 95, 96)

മലങ്കര അസ്സോസിയേഷനും മാനേജിംഗ് കമ്മറ്റിയും വിളിച്ചു കൂട്ടുന്നതിനും അവയിൽ അദ്ധ്യക്ഷത വഹിക്കുന്നതിനുമുള്ള അവകാശം മലങ്കര മെത്രാപ്പോലീത്തായ്ക്കാണ്. (വകുപ്പ് - 73, 74, 81)

വട്ടിപ്പണം, കോട്ടയം സെമിനാരി എന്നിവയൊഴികെയുള്ള സമുദായ സ്വത്തുക്കളുടെ ട്രസ്റ്റിസ്ഥാനം മലങ്കര മെത്രാപ്പോലീത്തായ്ക്ക് തനിച്ച് അവകാശപ്പെട്ടിരിക്കുന്നു. (വകുപ്പ് - 92).

### എപ്പിസ്ക്കോപ്പൽ സിനഡ്

മലങ്കരസഭയുടെ വിശ്വാസം പട്ടത്വം, ഡിസിപ്ലിൻ (Faith, order, discipline) ഇവ സംബന്ധിച്ച തീരുമാനം കൈക്കൊള്ളുവാനുള്ള അധികാരം, ഭരണഘടന പ്രകാരം, എപ്പിസ്ക്കോപ്പൽ സുന്നഹദോസിനു മാത്രമാണ്. (വകുപ്പ് - 107). സിനഡിന്റെ പ്രസിഡന്റായ കാതോലിക്കോസാണു സിനഡു വിളിച്ചു കൂട്ടേണ്ടത്. (വകുപ്പ് -105).

മേൽപ്പട്ടക്കാരെ സിനഡിന്റെ സഹകരണത്തോടുകൂടി മാത്രമേ കാതോലിക്കോസിനു വാഴിക്കുവാൻ സാധിക്കൂ. മേൽപട്ടക്കാരുടെ തെരഞ്ഞെടുപ്പു സിനഡിന്റെ അംഗീകാരത്തിനു വിധേയമാണ്. കാതോലിക്കോസിനെ വാഴിക്കുന്നതും സിനഡാണ്. (വകുപ്പ്-112, 113, 114).

കാതോലിക്കോസ് മെത്രാപ്പോലീത്താമാർക്ക് ഇടവക തിരിച്ചു നൽകേണ്ടത് എപ്പിസ്കോപ്പൽ സിനഡിന്റെ ശുപാർശയനുസരിച്ചായിരിക്കണം (വകുപ്പ് -64).

സഭാംഗങ്ങളുടെ പേരിലുള്ള പരാതി സംബന്ധിച്ച് ഇടവക മെത്രാപ്പോലീത്തായുടെ തീരുമാനത്തിന്മേലുള്ള അപ്പീലും മേല്പട്ടക്കാരുടെ പേരിലുള്ള പരാതിയിന്മേലുള്ള തീർപ്പും സിനഡിന്റെ ഭൂരിപക്ഷാഭിപ്രായത്തിന്മേൽ , കല്പിക്കപ്പെടുന്നു. (വകുപ്പ് - 117, 118)

ചുരുക്കത്തിൽ, നിർണ്ണായകവും സജീവവുമായ അധികാരങ്ങളുള്ള സമിതിയാണു മലങ്കരയിലെ എപ്പിസ്ക്കോപ്പൽ സിനഡ്. സിറിയൻ ഓർത്തഡോക്സ് സഭയിലെ എപ്പിസ്ക്കോപ്പൽ സിന്നഡിൽ നിന്നും കത്തോലിക്കാ സഭയുടെ മേല്പട്ട സമിതികളിൽ നിന്നും മലങ്കരസഭയിലെ സിനഡിനെ വ്യതിരിക്തമാക്കുന്നത് ഈ സവിശേഷാധികാരങ്ങളാണ്.



# പൗരോഹിത്യ സുവർണ്ണ ജൂബിലി



കാട്ടൂർ മഠത്തിലേത്ത് കുടുംബത്തിലെ മൂന്നാം ശാഖയിലെ (നടുക്കേക്കൂറ്റ് ശാഖ) ഉതുപ്പ് ജോസഫിന്റെ ദ്വിതീയ പുത്രനായ എം. ജെ. തോമ്മസിന്റെ (കുഞ്ഞൂഞ്ഞിന്റെ) കടിഞ്ഞൂൽ പുത്രനായി 1933 ഡിസം. 8-ന് ജനിച്ചു. 58 വർഷം മുൻപ് 13 വയസ്സു മാത്രം പ്രായമുള്ളവനും 3rd ഫോമിൽ പഠിച്ചുകൊണ്ടിരുന്നവനുമായ വി.റ്റി. ജോസഫ് എന്ന ബാലന് പ. ബസ്സേലിയോസ് ഗീവറുഗീസ് ദ്വിതീയൻ കാതോലിക്കാബാവായിൽ നിന്നും വയലത്തല മാർ സേവേറിയോസ് സ്ലീബാ പള്ളിയിൽ വച്ച് 1947 ഫെബ്രുവരി 27-ന് ക്ലേറി പട്ടം കിട്ടി-കണിയാന്ത്ര അച്ചന്റെ ശെമ്മാശ്ശൻ എന്നറിയപ്പെടുകയും ചെയ്തു. അതിന് ശേഷം 1951 ജൂലൈ 13-ന് കീക്കൊഴൂർ സെ. പീറ്റേഴ്സ് & സെ. പോൾസ് പള്ളിയിൽ വച്ച് ഔഗേൻ മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമേനിയിൽ നിന്നും കോറൂയോപട്ടവും 1953 നവം. 3-ന് യൗപദ്യക്നോപട്ടവും 1955 ഏപ്രിൽ 12-ന് തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയിൽ നിന്നും മാക്കാംകുന്ന് സെ. സ്റ്റീഫൻസ് പള്ളിയിൽ വച്ച് ശെമ്മാശ്ശപട്ടവും 1955 മെയ് 5-ന് 22-ാം വയസിൽ തിരുമുറ്റം സെ. മേരീസ് പള്ളിയിൽ വച്ച് ആ ഇടവകയ്ക്കു വേണ്ടി അദ്ദേഹം തന്നെ കശ്ശീശ്ശാപട്ടം നല്കുകയും ചെയ്തു. അഭിവന്ദ്യ തിരുമേനി ആദ്യം അച്ചനാക്കുന്നത് ജോസഫ് അച്ചനെയാണ്. 2005 മെയ് 5-ന് 50 വർഷം പൂർത്തിയാകുന്ന ജോസഫ് അച്ചന് ഇപ്പോൾ 71 വയസ്സ് കഴിഞ്ഞു.

തുമ്പമൺ ഭദ്രാസനം വിട്ട് പോകാതെ കാട്ടൂർ, വയലത്തല, കീക്കൊഴൂർ, അയിരൂർ, റാന്നി, കടമ്മനിട്ട, മൈലപ്രാ, കിഴവള്ളൂർ, പ്രക്കാനം, മുതലായ സ്ഥലങ്ങളിലെ 25-ൽ പരം പള്ളികളിൽ വികാരിയായി സേവനം അനുഷ്ഠിച്ചു. തികച്ചും ആരോഗ്യവാനായ ബ. അച്ചൻ അന്നു മുതൽ ഇന്നുവരെ ഒരു സൈക്കിൾ പോലും ഉപയോഗിക്കാതെ കാൽ നടയായും ലൈൻ ബസ്സിലും സഞ്ചരിച്ചാണ് ഈ ഇടവകകൾ നടത്തിയത്.

കാട്ടൂരിന്റെ മലം പ്രദേശമാകുന്ന തിരുമുറ്റം കളരിയിൽ മേപ്രാൽ കണിയാന്ത്ര അലക്സന്ത്രയോസ് അച്ചൻ തന്റെ വാർദ്ധക്യ കാലത്ത് ആരംഭിച്ച പള്ളിക്ക് ഒരു പിൻഗാമിയെ കാണണമെന്നുള്ള അദ്ദേഹത്തിന്റെ ആഗ്രഹം നിറവേറ്റികൊണ്ട് 20 വർഷത്തോളം ബ. ജോസഫ് അച്ചൻ 2 തവണകൾ വീതം അവിടെ നടത്തി ആ പള്ളി പുതുക്കി പണിയിപ്പിച്ച് തന്റെ ദൗത്യം നിറവേറ്റുകയുണ്ടായി. 50 വർഷം മുൻപ് വൈദീക പഠനത്തിന് മിനിമം യോഗ്യത സ്ക്കൂൾ ഫൈനൽ പാസ്സായാൽ മതി എന്നായിരുന്നു. എങ്കിലും അച്ചൻ നമ്മുടെ സഭവക പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിൽ ഇന്റർമീഡിയേറ്റ് വരെ പഠിച്ചു. പരുമല സെമിനാരിയിൽ താമസിച്ച് പരേതനായ മാരേട്ട് തോമസ് റമ്പാച്ചന്റെ കീഴിൽ വൈദീക അഭ്യസനം.

ബ. അച്ചൻ സേവനം അനുഷ്ഠിച്ചിട്ടുള്ള പള്ളികളിൽ ജനങ്ങൾ പ്രത്യേകം സ്മരിക്കുന്ന ചില കാര്യങ്ങളാണ് അച്ചന്റെ ശബ്ദം, ആരാധനാഭാഗങ്ങൾ ഒട്ടും വിടാതെ നടത്തുക, ഇടവകാംഗങ്ങളുമായുള്ള വ്യക്തി ബന്ധങ്ങൾ പുലർത്തുക, പള്ളിയും പരിസരവും വൃത്തിയായി സൂക്ഷിക്കുക, പള്ളി ഉപകരണങ്ങൾ പുതുക്കുക, ഇടവക ഭവനങ്ങൾ സന്ദർശിച്ച് ഇടവക രജിസ്റ്റർ എഴുതുക മുതലായവ. അതുപോലെ വ്യക്തിപരമായ കാര്യങ്ങളിൽ പ്രതിദിന ഡയറി, വരവ് ചിലവ് കണക്ക് എഴുതി സൂക്ഷിക്കുക-വരവ് അനുസരിച്ച് ചിലവു ക്രമീകരിച്ച് ലളിത ജീവിതം നയിക്കുക എന്നത്. കുറഞ്ഞത് 50 വർഷത്തെ ഡയറികൾ-മാസികകൾ സൂക്ഷിച്ചിട്ടുണ്ട്.

1954 ജൂലൈ 12-ന് കാട്ടൂർ പള്ളീൽപെട്ട ചെറുതോടത്തിൽ മത്തായി മകൾ ഏലിയാമ്മയെ വിവാഹം കഴിച്ചു. വിവാഹാനന്തരം താമസം അന്ത്യാളങ്കാവിൽ നിന്നും കാട്ടൂർ ആക്കി. അച്ചന് 3 പുത്രന്മാരും 3 പുത്രിമാരും. 12 കൊച്ചുമക്കളുടെ വല്യപ്പച്ചനായും സന്തോഷിക്കുവാൻ ദൈവം ഇടയാക്കി. മക്കളിൽ ആരും വൈദീകരായില്ല എങ്കിലും ഇളയമകളുടെ ഭർത്താവ് ഒരു വൈദീകനാണ്. (വാകത്താനം പള്ളിക്കാപറമ്പിൽ പി.എം. സക്കറിയ അച്ചൻ (അജി അച്ചൻ) ഇപ്പോഴത്തെ പുതുപ്പള്ളി നിലയ്ക്കൽ പള്ളി വികാരി.

ഇപ്പോൾ 15 വർഷമായി അച്ചൻ കോഴഞ്ചേരി മുത്തൂറ്റ് ആശുപത്രി ചാപ്ലയിനായി പ്രവർത്തിക്കുന്നു. റാന്നി ട്രിനിറ്റി ആശ്രമത്തിന്റെ ആദ്യകാല പ്രവർത്തകൻ, റാന്നി കാതോലിക്കേറ്റ് സെന്റർ പ്രസിഡന്റ്. മഠത്തിലേത്ത് കുടുംബയോഗം പ്രസിഡന്റ് മുതലായ നിലയിലെല്ലാം പ്രശോഭിച്ചിട്ടുള്ള ബ. അച്ചന് കശ്ശീശ്ശാ സ്ഥാനത്തിന്റെ 50 വർഷം പൂർത്തിയാക്കുന്ന ഈ അവസരത്തിൽ എല്ലാ ഭാവുകങ്ങളും നേരുന്നതിനോടൊപ്പം തുടർന്നും സഭാസേവനം നടത്തി പ്രശോഭിക്കുവാൻ ദൈവം ഇടയാക്കട്ടെ എന്ന് പ്രാർത്ഥിക്കുകയും ചെയ്തുകൊണ്ട്-

കാട്ടൂർ മഠത്തിലേത്ത് കുടുംബ വൈദീകൻ ഫാ. ജോൺ മാത്യു.

*Advt.*

# മലങ്കരസഭാ വാർത്തകൾ




## മാർ ദീയസ്ക്കോറോസ് ഫാർമസി കോളജ് ഉദ്ഘാടനവും കൂദാശയും

തിരുവനന്തപുരം:- ശ്രീകാര്യം അലത്തറയിൽ ആരംഭിച്ചിരിക്കുന്ന മാർ ദീയസ്ക്കോറോസ് ഫാർമസി കോളജിന്റെ ഉദ്ഘാടനം മുഖ്യമന്ത്രി ശ്രീ. ഉമ്മൻചാണ്ടി നിർവ്വഹിച്ചു. ഏപ്രിൽ 7-നു വൈകിട്ട് ചേർന്ന പൊതു സമ്മേളനത്തിൽ കെ. മോഹൻകുമാർ എം.എൽ.എ., അദ്ധ്യക്ഷത വഹിച്ചു. തിരുവനന്തപുരം ഭദ്രാസനത്തിലെ എഡ്യൂക്കേഷൻ & ചാരിറ്റബിൾ സൊസൈറ്റിയുടെ ആഭിമുഖ്യത്തിൽ ആരംഭിച്ചിരിക്കുന്ന കോളജിന് എ.ഐ.സി.റ്റി.ഇ. യുടെയും കേരള യൂണിവേഴ്സിറ്റിയുടെയും അംഗീകാരം ലഭിച്ചിട്ടുണ്ട്. ഒന്നാം വർഷ വിദ്യാർത്ഥികളുടെ ക്ലാസ്സുകൾ നടന്നുകൊണ്ടിരിക്കുന്നു. ഒരു ബാച്ചിൽ 60 വിദ്യാർത്ഥികളുടെ പേരുകൾ ഇപ്പോൾ നമുക്ക് ചെയ്യാനുള്ള അവസരം ഉണ്ട്. സർക്കാർ നിശ്ചയിച്ചിരിക്കുന്ന ഫീസ് മാത്രം വാങ്ങികൊണ്ടാണ് അഡ്മിഷൻ. മാനേജ്മെന്റിലേക്കും ഡൊണേഷൻ ഈടാക്കുന്നില്ല. തിരുവനന്തപുരം ഗവ. എഞ്ചിനീയറിംഗ് കോളജിൽ നിന്ന് ഒരു കിലോമീറ്റർ മാറി ഹെർമ്മോൻ ഗിരി എന്ന പ്രശാന്ത സുന്ദരമായ പത്തേക്കർ സ്ഥലത്താണ് കോളേജ് സ്ഥിതി ചെയ്യുന്നത്. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേകം ഹോസ്റ്റൽ സൗകര്യം ക്രമീകരിച്ചിട്ടുണ്ട്. ഫാ. ജോസഫ് സാമുവൽ കറുകയിൽ ബർസാറും കോ-ഓർഡിനേറ്ററുമാണ്.



## ഒന്നാം റാങ്ക്



എം.ജി. യൂണിവേഴ്സിറ്റിയുടെ ബി. കോം (വൊക്കേഷണൽ) പരീക്ഷയിൽ ഒന്നാം റാങ്കു നേടിയ കോട്ടയം ബസേലിയോസ് കോളജ് വിദ്യാർഥിനി മെറിൻ മേരി എബ്രഹാം. പുന്നവേലി സെന്റ് ജോൺസ് ഓർത്തഡോക്സ് ഇടവകാംഗമാണ്.

## കുടുംബ പരിപാലന പദ്ധതിക്കു തുടക്കം

ആധുനീക കാലഘട്ടത്തിൽ ക്രൈസ്തവ മാനവികതയ്ക്കു വെല്ലുവിളിയായി ഉയർന്നുവരുന്ന കുടുംബ ശൈഥില്യങ്ങളുടെ സാമൂഹികവും മനഃശാസ്ത്രപരവുമായ ചില പ്രശ്നങ്ങളെ എടുത്തു കാട്ടുന്ന ഒരു ലേഖനമായിരുന്നു ഫാ. ജോർജ്ജ് പയ്യമ്പള്ളിൽ എഴുതിയ 'കുടുംബ പരിപാലനം എങ്ങനെ' എന്ന ലേഖനം (മലങ്കരസഭ; ഏപ്രിൽ 05).

യുവതീ യുവാക്കളുടെ ഇടയിൽ വർദ്ധിച്ചുവരുന്ന ഈ പ്രവണതയെ ബോധവൽക്കരണത്തിന്റെ പാതയിൽ കൂടി ഒരു പരിധി വരെ തടയിടാനുള്ള യുവജന പ്രസ്ഥാനം നിരണം ഭദ്രാസനക്കമ്മറ്റിയുടെ ഒരു എളിയ ശ്രമമാണ് "സഖിത്യം" കുടുംബ പരിപാലന പദ്ധതി. ഓരോരുത്തരുടെയും പ്രായമനുസരിച്ചുള്ള (കൗമാരഘട്ടം മുതൽ) ക്ലാസ്സുകളിലും മറ്റ് പഠനോപാധികളിലും കൗൺസിലിംഗിലും കൂടി കുടംബ ജീവിതത്തിന്റെ കൗദാശിക പ്രാധാന്യവും പ്രായോഗികതയും പഠിപ്പിക്കാൻ ഉദ്ദേശിക്കുന്ന ഒരു ബൃഹത് പദ്ധതിയാണിത്.

'പ്രതീക്ഷാ' കൗൺസിലിംഗ് സെന്ററിന്റെ സഹകരണത്തോടുകൂടി പ്രവർത്തിക്കുന്ന പാഠ്യപദ്ധതിയിൽ വിവാഹം എന്ന കൂദാശ, വിവാഹം വേദപുസ്തകാടിസ്ഥാനത്തിൽ, വിവാഹം നിയരങ്ങളിലൂടെ, ലൈംഗിക ധാർമ്മികത, വ്യക്തിത്വ ദർശനം, ശരീര ശാസ്ത്രം, ദാമ്പത്യ മനഃശാസ്ത്രം, കുടുംബ ജീവിതം വേദശാസ്ത്ര വീഥിയിൽ, ദാമ്പത്യവും കുടുംബ പരിപാലനവും, ആധുനികതയിലെ മാതൃകാ കുടുംബം എന്നീ വിഷയങ്ങളാണ് ഉൾക്കൊള്ളിച്ചിരിക്കുന്നത്.

വിശദവിവരങ്ങൾക്കായി 'സഖിത്യം' C/o ബഥനി അരമന, തിരുവല്ല, എന്ന വിലാസത്തിൽ ബന്ധപ്പെടുക.

## വായനക്കാരുടെ ശ്രദ്ധക്ക്

ഈ ലക്കം മാസികയിൽ ബാലസഭ, പ്രതിമാസ ചിന്തകൾ, സൺഡേസ്ക്കൂൾ വാർത്തകൾ, വായനക്കാരുടെ കത്തുകൾ തുടങ്ങി പല പംക്തികളും സ്ഥലപരിമിതിമൂലം ചേർക്കുവാൻ കഴിഞ്ഞിട്ടില്ല.

# 7 – ാം ചരമ വാർഷികം
# 03 – 05 – 2005



**വി. വി. ഇട്ടി** (ഇട്ടിസാർ)

**സെന്റ് ജോർജ്ജ് ബാങ്കേഴ്സ്, വാഴൂർ**

*Inserted by*

Annamma Itty (wife)
V.I. George & Ciji George (Manipal)
V.I. Thomas & Bijili Thomas (Vazhoor)
V.I. Jolly & Johnson Joseph (Mulanthuruthy)

## ഗിവ്സൈറ്റ് പ്രോജക്ട് - കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 (ആയിരം) രൂപയും സാധാരണ ഓപ്പറേഷന് 500 (അഞ്ഞൂറു) രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986–ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 1006705.75– രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 11921 ഓപ്പറേഷൻ ആകെ നടത്തിയതിൽ 3809–ഉം സൗജന്യമായിരുന്നു. ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 2573 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, M.O.S.C. **മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

ഫാദർ അബ്രഹാം മാത്യു എടേക്കാട്ട് (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# ജോൺപോൾ മാർപാപ്പായുടെ ആത്മാവിനെ വേദനിപ്പിക്കുന്ന ഒരു "റീത്ത്"

ഫാ. ഡോ. ഒ. തോമസ്
(വൈദിക ട്രസ്റ്റി)

**100 കോടി കത്തോലിക്കരുടെ ഇടയിൽ കേവലം മൂന്നു നാലു ലക്ഷം വരുന്ന 'ഒരു റീത്തിന്റെ മേലദ്ധ്യക്ഷന്' മേജർ ആർച്ച് ബിഷപ്പ് എന്ന പദവി ലഭിച്ചപ്പോൾ അതിന്റെ കൂടെ സൂത്രത്തിൽ കാതോലിക്കായെന്ന പേരും കൂട്ടി ചേർത്തു. അതും പോരാഞ്ഞിട്ട് റോമാപോപ്പ്, സഹോദരീ സഭയുടെ മേലദ്ധ്യക്ഷനെന്ന് ആദരിച്ച പൗരസ്ത്യ കാതോലിക്കായുടെ പടത്തേക്കാൾ വലിയ ഒരു പടം സ്വന്തം മാസികയുടെ പുറം ചട്ടയിൽ അച്ചടിച്ച് സ്വന്തം വലിഷത്തെ പെരുപ്പിക്കാൻ ശ്രമിക്കുന്നത് അല്പത്വമാണോ, അഹങ്കാരമാണോ എന്നു ചിന്തിച്ചുപോയി. അല്പം കഴിഞ്ഞപ്പോൾ മനസ്സിലായി അല്പത്വവും, അഹങ്കാരവും ഒരുമിച്ചു ചേർന്നു എന്ന്.**

യാഥാസ്ഥിതികനെങ്കിലും കാലം ചെയ്ത ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പായെ ലോകം ആദരിച്ചു അംഗീകരിച്ചു. രണ്ടാം വത്തിക്കാൻ സുന്നഹദോസിന്റെ നിശ്ചയങ്ങളുടെ ചുവടു പിടിച്ച് സഭകളോടും ആദരവ് പ്രകടിപ്പിക്കുകയും അവയിലും നന്മകളുണ്ടെന്ന് കണ്ടെത്തുകയും ചെയ്തു. മറ്റുള്ളവർക്ക് ആദരവ് നൽകിയതിനാൽ അദ്ദേഹത്തിനും അത് ആവോളം തിരികെ കിട്ടി. സെക്കുലർ ലോകത്തിൽ അദ്ദേഹം കൂടുതൽ ശ്രദ്ധേയനായത് അദ്ദേഹത്തിന്റെ ലോകത്തോടുള്ള കുമ്പസാരത്തിലൂടെയാണ്. ഇന്നയോളം ഒരു പാപ്പാമാരും കാണിക്കാത്ത ധൈര്യം അദ്ദേഹത്തിൽ നിന്നുണ്ടായി. ഗലീലിയോയെ തടങ്കൽ പാളയത്തിൽ വെച്ചതു തുടങ്ങി കുരിശുയുദ്ധ കാലങ്ങളിലെയും ഇരുളടഞ്ഞ ചരിത്രത്തിലെയും മുൻഗാമികൾ ചെയ്ത എല്ലാ പാപത്തിനും അദ്ദേഹം ക്ഷമ ചോദിച്ചു. കിഴക്കൻ സഭകളോട് പ്രത്യേകിച്ച് ഓർത്തഡോക്സ് സഭകളുടെ മേൽ റോമാ സഭ നടത്തിയിട്ടുള്ള അതിക്രമങ്ങളുടെ പേരിലും അദ്ദേഹം ക്ഷമ ചോദിച്ചു. എന്നാലും അതിലെ ആത്മാർത്ഥതയെ അതേപടി അംഗീകരിക്കുവാൻ പ്രബലമായ റഷ്യൻ ഓർത്തഡോക്സ് സഭ തയ്യാറായില്ല. ഏകദേശം 10 കോടിയോളം അംഗസംഖ്യയുള്ള ആ സഭയ്ക്ക് ഗവൺമെന്റിലും സ്വാധീനമുള്ളതുമൂലമാകാം റഷ്യയുടെ മണ്ണിൽ കാലു കുത്തുവാൻ അവർ പോപ്പിനെ അനുവദിച്ചില്ല. റഷ്യൻ ഓർത്തഡോക്സ് സഭ ചെയ്തത് അല്പം കടന്നുപോയില്ലേ എന്നു ചിന്തിക്കുന്നവരുണ്ടാകാം. എന്നാൽ അവർക്കു മതിയായ കാരണങ്ങളുണ്ട്. റോമിൽ ഇരുന്ന് പാപ്പാ ലോകത്തോടു മാപ്പു ചോദിക്കുമ്പോഴും, പാപ്പായേക്കാൾ പാപ്പാഭക്തിയുള്ള കുറേ കുഞ്ഞാടുകൾ റഷ്യൻ ഓർത്തഡോക്സ് സഭയുടെ മേൽ കടന്നാക്രമണം നടത്തിക്കൊണ്ടേയിരിക്കുന്നു. അവരുടെ പ്രവൃത്തി കാണുമ്പോൾ പാപ്പായുടെ 'കുമ്പസാരം' കാപട്യമായി റഷ്യക്കാർ ചിന്തിച്ചതിൽ തെറ്റു പറയാനില്ല.

റോമിൽ എന്തു പ്രഖ്യാപനം ഉണ്ടായാലും തൊട്ടയലത്തു താമസിക്കുന്ന കത്തോലിക്കരെ നിരീക്ഷിച്ചുകൊണ്ടായിരിക്കുമല്ലോ ആ സഭയുടെ നിലവാരത്തെ വിലയിരുത്തുന്നത്. പാപ്പായുടെ കുമ്പസാരത്തിന്റെ അർത്ഥം കേരളത്തിലെ റീത്തുകാർ മനസ്സിലാക്കിയിട്ടുണ്ടെന്ന് തോന്നുന്നില്ല. അല്ലെങ്കിൽ പാപ്പാ ചെയ്ത ഈ നടപടി ലോകത്തെ ആകർഷിക്കുവാൻ വേണ്ടിയുള്ള ഒരു കപട നാടകമായിട്ടായിരിക്കാം റീത്തുകാർ മനസ്സിലാക്കിയിട്ടുള്ളത്. രണ്ടായാലും മാതൃസഭയുടെ മേലുള്ള അവരുടെ കടന്നുകയറ്റത്തിന്റെ വ്യഗ്രത കാണുമ്പോൾ പോപ്പിനെ തന്നെ അവർ നിന്ദിക്കുന്നു. എന്നതാണ് പരമാർത്ഥം.

ഓർത്തഡോക്സ് സഭകളെ സഹോദരീ സഭകൾ എന്ന് സംബോധന ചെയ്യുകയും, അതിന്റെ മേലദ്ധ്യക്ഷന്മാരെ അവരുടെ ആസ്ഥാനങ്ങളിൽ ചെന്ന് കണ്ട് ആദരിക്കുകയും ചെയ്ത പാരമ്പര്യം കാലം ചെയ്ത പോപ്പിനുണ്ടായിരുന്നു. അതു കൊണ്ടാണല്ലോ മർത്തോമാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരുന്ന പൗരസ്ത്യ കാതോലിക്കാ പരിശുദ്ധ ബസ്സേലിയോസ് മാത്യൂസ് പ്രഥമൻ ബാവായെ അദ്ദേഹത്തിന്റെ ആസ്ഥാനത്തു തന്നെ (കോട്ടയം) വന്നു കാണുവാൻ സമയം കണ്ടെത്തിയത്. നൂറു കോടിയുടെ തലവൻ കാൽകോടി വിശ്വാസികളുടെ തലവനെ കാണുന്നു. അംഗസംഖ്യയുടെ പേരിലുള്ള ഔദ്ധത്യം മാർപാപ്പായ്ക്കുണ്ടായിരുന്നു എന്നു തോന്നുന്നില്ല.

മറിച്ച് അംഗസംഖ്യയിൽ ചെറുതെങ്കിലും ലോകത്തിലെ ഏറ്റം പുരാതനമായ സഭയുടെ പരമാദ്ധ്യക്ഷനെന്ന നിലയിലാണ് മാർപാപ്പാ പരിശുദ്ധ കാതോലിക്കാ ബാവായെ കണ്ടത്. സെക്കുലർ ലോകത്തും ഈ മര്യാദ പുലർത്തുന്നുണ്ട്. രാഷ്ട്രത്തലവന്മാർ സ്വീകരിക്കപ്പെടുന്നത് രാജ്യത്തെ ജനസംഖ്യയുടെ വലിപ്പത്തിലല്ലല്ലോ. റോമാപോപ്പിനു പോലും ഇത്രമേൽ അംഗീകാരം കിട്ടുന്നത് ഏറ്റം ചെറുതെങ്കിലും വത്തിക്കാൻ എന്ന രാജ്യത്തിന്റെ തലവനെന്ന നിലയിലാണെന്നുള്ളത് സാമാന്യവിവരമുള്ളവർക്കെല്ലാം അറിയാം. അപ്രകാരം റോമാ പോപ്പ് മറ്റൊരു സഹോദരീസഭയുടെ മേലദ്ധ്യക്ഷനെന്ന സമഭാവേന സ്വീകരിക്കാൻ തയ്യാറായപ്പോൾ അദ്ദേഹത്തിന്റെ പ്രവൃത്തിയുടെ സാംഗത്യം ഒട്ടും ഉൾക്കൊള്ളാൻ കഴിയാത്ത കൂപമണ്ഡൂകങ്ങൾ ചെയ്യുന്ന ചില പണികൾ വിചിത്രമൊന്നു മാത്രമല്ല, പൈശാചികമെന്നു വിശേഷിപ്പിക്കാൻ തോന്നുന്നു. 100 കോടി കത്തോലിക്കരുടെ ഇടയിൽ കേവലം മൂന്നു നാലു ലക്ഷം വരുന്ന 'ഒരു റീത്തിന്റെ മേലദ്ധ്യക്ഷന്' മേജർ ആർച്ച് ബിഷപ്പ് എന്ന പദവി ലഭിച്ചപ്പോൾ അതിന്റെ കൂടെ സൂത്രത്തിൽ കാതോലിക്കായെന്ന പേരും കൂട്ടിചേർത്തു. അതും പോരാഞ്ഞിട്ട് റോമാപോപ്പ്, സഹോദരീ സഭയുടെ മേലദ്ധ്യക്ഷനെന്ന് ആദരിച്ച പൗരസ്ത്യ കാതോലിക്കായുടെ പടത്തേക്കാൾ വലിയ ഒരു പടം സ്വന്തം മാസികയുടെ പുറം ചട്ടയിൽ അച്ചടിച്ച് സ്വന്തം വലിപ്പത്തെ പെരുപ്പിക്കാൻ ശ്രമിക്കുന്നത് അല്പത്വമാണോ, അഹങ്കാരമാണോ എന്നു ചിന്തിച്ചുപോയി. അല്പം കഴിഞ്ഞപ്പോൾ മനസ്സിലായി അല്പത്വവും, അഹങ്കാരവും ഒരുമിച്ചു ചേർന്നു എന്ന്. റോമാ പോപ്പ് കൊടുത്തിട്ടില്ലാത്ത വ്യാജനാമം സ്വീകരിച്ച ഒരാൾക്ക് മാർതോമാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന പരിശുദ്ധ കാതോലിക്കായേക്കാൾ സ്വന്തം മാസികയിൽ വലിപ്പത്തിൽ പടം ചേർക്കുവാനല്ലാതെ എന്തു വലിപ്പം? പോപ്പ് പത്രോസിന്റെ സിംഹാസനത്തിലും പൗരസ്ത്യ കാതോലിക്കാ മാർതോമാ ശ്ലീഹായുടെ സിംഹാസനത്തിലും ആരൂഢനായിരിക്കുന്നു. റോമൻ പോപ്പിന്റെ കീഴിലുള്ള ഈ സ്ഥാനി ഏതു സിംഹാസനത്തിലാണ് ആരൂഢനായിരിക്കുന്നത് എന്നറിഞ്ഞാൽ കൊള്ളാം. ഇനി അംഗസംഖ്യയാണ് മാനദണ്ഡമെങ്കിൽ മൂന്നു നാലു ലക്ഷവും 25 ലക്ഷവും തമ്മിൽ വ്യത്യാസമില്ലേ? കത്തോലിക്കാ സഭയിലെ ആദരണീയനായ കർദ്ദിനാൾ മാർ വർക്കി വിതയത്തിൽ, ആർച്ചു ബിഷപ്പ് പവ്വത്തിൽ

ശേഷം 31-ാം പേജിൽ

# ക്രൈസ്തവലോകത്തെ മാർപാപ്പാമാർ

'പാപ്പാസ്' എന്ന ഗ്രീക്ക് പദത്തിൽ നിന്നാണ് 'പാപ്പാ' എന്ന ലത്തീൻ പദമുണ്ടായത്. അതിൽ നിന്ന് 'പോപ്പ്', 'മാർപാപ്പാ' എന്നീ പദങ്ങളും. 'പിതാവ്' എന്നാണർത്ഥം.

ക്രൈസ്തവസഭയുടെ പ്രാരംഭകാലത്ത് പൗരസ്ത്യ സഭകളിൽ വൈദികരെയും പാശ്ചാത്യസഭയിൽ ബിഷപ്പുമാരെയും 'പാപ്പാ' എന്നു സംബോധന ചെയ്തിരുന്നു. പിന്നീട് പൗരസ്ത്യദേശത്ത് അലക്സന്ത്രിയായിലെ ബിഷപ്പും പാശ്ചാത്യ ദേശത്ത് ചില ബിഷപ്പുമാരും മാത്രം ഇങ്ങനെ വിളിക്കപ്പെട്ടു. കാർത്തേജിലെ ബിഷപ്പിനെ 'അനുഗ്രഹീതനായ പാപ്പാ'(the blessed Pope) എന്നാണ് ഒരുകാലത്തു വിളിച്ചിരുന്നത്.

അലക്സന്ത്രിയായിലെ 13-മത്തെ ബിഷപ്പ് ആയ ഹെരാക്ലസ് (231-248) ആണ് ക്രൈസ്തവലോകത്ത് ആദ്യമായി 'പോപ്പ്' എന്നു വിളിക്കപ്പെട്ട സഭാദ്ധ്യക്ഷൻ. അതിനാൽ ഇന്നും അലക്സന്ത്രിയായിലെ പാത്രിയർക്കീസുമാർ 'പോപ്പ്' എന്നാണ് അറിയപ്പെടുന്നത്. ഗ്രീക്ക് ഓർത്തഡോക്സ് സഭയിലെ വൈദികർ 'പാപ്പാസ്' എന്നാണ് വിളിക്കപ്പെടുന്നത്.

അഞ്ചാം നൂറ്റാണ്ടിൽ റോമിലെ ബിഷപ്പുമാർ ഒരു പ്രത്യേക പദവിയായി ഈ സ്ഥാനപ്പേര് ഉപയോഗിച്ചു തുടങ്ങി. ഈ സ്ഥാനനാമം ഉപയോഗിച്ചു തുടങ്ങിയവരിൽ സിൽവെസ്റ്റർ ഒന്നാമൻ (314-335), ഇന്നസെന്റ് ഒന്നാമൻ (401-417), ലിയോ ഒന്നാമൻ (440-461) എന്നീ പേരുകൾ കാണുന്നുണ്ട്. ആറാം നൂറ്റാണ്ട് ആയപ്പോഴേക്കും ഈ സ്ഥാനനാമം പാശ്ചാത്യ സഭയിൽ റോമിലെ ബിഷപ്പിനു മാത്രം അവകാശപ്പെട്ടതായി. എന്നാൽ ഇതിനുശേഷവും മറ്റു ചില ബിഷപ്പുമാർ ഇങ്ങനെ വിളിക്കപ്പെട്ടിരുന്നു. ഈ സ്ഥാനപ്പേർ ഉപയോഗിച്ചതിന്റെ പേരിൽ മിലാനിലെ ആർച്ചുബിഷപ്പിനെ പാവിയായിൽ കൂടിയ സിനഡ് (998) കുറ്റപ്പെടുത്തിയിട്ടുണ്ട്. ഗ്രിഗറി ഏഴാമൻ മാർപാപ്പായുടെ (1073-1086) കാലത്ത് റോമിൽ കൂടിയ ഒരു കൗൺസിൽ (1073) റോമിലെ ബിഷപ്പ് അല്ലാതെ മറ്റാരും ഈ സ്ഥാനപ്പേർ ഉപയോഗിക്കരുതെന്ന് ഔദ്യോഗികമായി വിലക്കി. അങ്ങനെയാണ് പാശ്ചാത്യ സഭയിൽ റോമിലെ ബിഷപ്പു മാത്രം 'പാപ്പാ' എന്ന സ്ഥാനപ്പേരിൽ അറിയപ്പെട്ടു തുടങ്ങിയത്.

അലക്സന്ത്രിയായിലെ ബിഷപ്പുമാർ കാൽസിഡോൺ സിനഡിനു (451) മുൻപു തന്നെ ഈ സ്ഥാനപ്പേര് ഉപയോഗിച്ചു തുടങ്ങിയതുകൊണ്ടാണ് ഈജിപ്റ്റിലെ കോപ്റ്റിക് - ബൈസന്റയിൻ (ഗ്രീക്ക്) ഓർത്തഡോക്സ് പാത്രിയർക്കീസുമാർ ഇന്നും ഈ സ്ഥാനപ്പേരിൽ അറിയപ്പെടുന്നത്. പോപ്പ് ഷെനൗഡാ മൂന്നാമനും (ആസ്ഥാനം: കെയ്റോ) പോപ്പ് തിയഡോറോസ് രണ്ടാമനും (ആസ്ഥാനം: അലക്സന്ത്രിയാ) ആണ് ഇപ്പോഴുള്ള മാർപാപ്പാമാർ.

കോപ്റ്റിക് കത്തോലിക്കാ പാത്രിയർക്കീസ് 'പോപ്പ്' എന്നു വിളിക്കപ്പെടുന്നില്ല. കർദിനാൾ സ്തേഫാനോസ് രണ്ടാമൻ ഗാട്ടസ് (ആസ്ഥാനം: കെയ്റോ) ആണ് ഇപ്പോൾ കോപ്റ്റിക് കത്തോലിക്കാ റീത്തിന്റെ തലവൻ.

'അലക്സന്ത്രിയായിലെ പാപ്പായും വിശുദ്ധ മർക്കോസിന്റെ സിംഹാസനത്തിലെ പാത്രിയർക്കീസും (Pope of Alexandria and Patriarch of the See of Saint Mark), 'അലക്സന്ത്രിയായുടെയും ആഫ്രിക്കാ മുഴുവന്റെയും പാപ്പായും പാത്രിയർക്കീസും' (Pope and Patriarch of Alexandria and All Africa) എന്നിങ്ങനെയാണ് ഇവരുടെ ഔദ്യോഗിക സ്ഥാനനാമങ്ങൾ. ഇവർ ഇരുവരും സുവിശേഷകനായ വിശുദ്ധ മർക്കോസ് ശ്ലീഹാ (Saint Mark, the Evangelist) മുതലുള്ള 117-ാമത്തെയും 116-ാമത്തെയും പാപ്പാമാരാണ്. മൗണ്ട് ആതോസിനു സമീപമുള്ള കടലിൽ ഹെലികോപ്റ്റർ തകർന്ന് 2004 സെപ്റ്റംബർ 11ന് കാലം ചെയ്ത പോപ്പ് പീറ്റർ (പെട്രോസ്) ഏഴാമന്റെ പിൻഗാമിയാണ് പോപ്പ് തിയഡോറോസ് രണ്ടാമൻ.

*വർഗീസ് ജോൺ, തോട്ടപ്പുഴ*

എം. കുര്യൻ തോമസ്

# റീത്ത് കാത്തോലിക്കാ - വെറും പ്രഹസനം

> പുതിയ *റീത്ത് മോറാൻ മാർ കാതോലിക്കയുടെ* വാഴ്ച കൊണ്ട് മലങ്കര നസ്രാണികൾക്ക് അഭിമാനമോ ഉയർച്ചയോ ഉണ്ടായിട്ടില്ല. ഇന്ത്യൻ ദേശീയതയും സ്വാതന്ത്ര്യവും പ്രതീകവൽക്കരിക്കുന്ന, സ്വന്തജനം തിരഞ്ഞെടുക്കുന്ന, സ്വതന്ത്രാധികാരമുള്ള ഒരു യഥാർത്ഥ കാതോലിക്ക 1912 മുതൽ ഇവിടെ നിലവിലുണ്ട്. വിദേശ ശക്തിയാൽ നിയമിക്കപ്പെടുന്ന, അടിമത്വവും വിധേയത്വവും മുഖമുദ്രയാക്കിയ, സ്വന്തനിയമം നിർമ്മിക്കാൻ അധികാരമില്ലാത്ത ഒരു നവീന നാമധാരിയെ നസ്രാണി സമൂഹത്തിന് ആവശ്യമില്ല.

റീത്ത് പ്രസ്ഥാനത്തിന് സഹജമായ പ്രചാരണ പ്രചണ്ഡതയോടെ കൊട്ടിഘോഷിക്കപ്പെടുന്ന മലങ്കര റീത്ത് കാത്തോലിക്കരുടെ *മോറൻ മാർ കാതോലിക്കാ ബാവാ* ഒരു പ്രഹസനം മാത്രമാണ്. റോമൻ കാത്തോലിക്കാ സഭയുടെ കാനോനുകളുടെയോ പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിന്റെയോ പിൻബലമില്ലാത്ത ഈ നവീന സ്ഥാനവാദം ഒരു നഷ്ടബോധത്തിന്റെ തുടർക്കഥമാത്രമാണ്. റീത്തു പ്രസ്ഥാനം സ്ഥാപിച്ച ആർച്ചബിഷപ്പ് ഈവാനിയോസിന്റെ മോഹഭംഗത്തിന്റെ തുടർക്കഥ. മാധ്യമങ്ങളുടെ കുറെ സ്ഥലം അപഹരിക്കുവാനും റീത്തു പ്രസ്ഥാന പ്രണേതാക്കളുടെ മോഹഭംഗത്തിനു കുറച്ചാശ്വാസം കിട്ടുവാനും സാധിക്കുമെന്നല്ലാതെ ഈ പുതിയ വിശേഷണം യാതൊരു ചലനവും മലങ്കര നസ്രാണികളുടെ ഇടയിലുണ്ടാക്കില്ല.

റോമാ പാപ്പ, തിരുവനന്തപുരം അതിരൂപതയുടെ അദ്ധ്യക്ഷനെ *മേജർ ആർച്ച് ബിഷപ്പ്* ആയി ഉയർത്തി എന്നത് സത്യമാണ്. ഇത് റോമൻ കാത്തോലിക്കാ സഭയുടെ ഭരണപരമായ ഒരു സംവിധാനം മാത്രമാണ്. റോമാസഭയ്ക്ക് ഇതുൾപ്പെടെ മൂന്ന് മേജർ ആർച്ച് ബിഷപ്പുമാരും ആറു പൗരസ്ത്യ പാത്രിയർക്കീസുമാരും മാർപ്പാപ്പായടക്കം ആറ് ലത്തീൻ പാത്രിയർക്കീസുമാരുമുണ്ട്. ഇന്ത്യയിലെ സംസ്ഥാനങ്ങളിലും കേന്ദ്ര ഭരണ പ്രദേശങ്ങളിലും ഗവർണർ, ലഫ്നന്റ് ഗവർണർ, അഡ്മിനിസ്റ്റേട്രറ്റർ മുതലായ സ്ഥാനികളെ നിയമിക്കുന്നതു പോലുള്ള ഒരു സംവിധാനം മാത്രമാണിത്.

റോമൻ കാത്തോലിക്കാ സഭയിലെ ഒരു സ്ഥാനിക്ക് സ്വയം മറ്റൊരു സ്ഥാനവും ഏറ്റെടുക്കാനാവില്ല. അങ്ങനെ ആയിരുന്നുവെങ്കിൽ 1992-ൽ മേജർ ആർച്ച് ബിഷപ്പായ എറണാകുളം- അങ്കമാലി അതിരൂപതാദ്ധ്യക്ഷന് എന്നേ *പാത്രിയർക്കീസ്* എന്നോ *കാതോലിക്കാ* എന്നോ സ്ഥാനപ്പേരു സ്വീകരിക്കാമായിരുന്നു. അദ്ദേഹമോ, അതിനും മുമ്പേ മേജർ ആർച്ചു ബിഷപ്പായ ഉക്രൈൻ റീത്തുകാരോ അത്തരം സാഹസത്തിനൊന്നും മുതിർന്നില്ല. അതിന് അധികാരമില്ലെന്ന് അവർക്കറിയാം.

തിരുവനന്തപുരം അതിരൂപതാദ്ധ്യക്ഷനെ മേജർ ആർച്ച് ബിഷപ്പായി ഉയർത്തിയ പേപ്പൽ ബൂളായിൽ *കാതോലിക്ക* എന്ന പദം ഇല്ലെന്നതും, റോമൻ കാത്തോലിക്ക സഭയുടെ കാനോനുകളിലോ, 1815 മുതൽ ഇന്നും നിലനിൽക്കുന്ന ഓർഡർ ഓഫ് പ്രിസിഡൻസിലോ *കാതോലിക്കാ* എന്ന പരാമർശമില്ലന്നത് ആ രേഖകൾ പരിശോധിക്കുന്ന ആർക്കും ബോദ്ധ്യമാകും. അതിനേക്കാൾ ഉപരി, റോമാസഭയിൽ *കാതോലിക്ക* എന്നപദം മാർപ്പാപ്പായ്ക്കു മാത്രമേ ഉപയോഗിക്കാവൂ എന്ന് ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനകളിൽ വ്യക്തമാക്കിയിട്ടുണ്ട്.

*"ശൊവയിൽ നിന്ന ബഹുമാനപ്പെട്ട മെത്രാപ്പൊലിത്താ വരുവൊളം ഇങ്ങുഒള്ളവര നിത്തലത്തെ രണ്ട നെരത്തെ നമസ്കാരത്തിലും കുറുവാനയിലും വഗുദാശീലെ പാത്രിയർക്കീസിനെ കത്തൊലിക്കാ എന്ന ചൊല്ലി വാഴ്ത്തി ന്യായം. കത്തൊലിക്കാ എന്ന മൊഴിയുടെ അർത്ഥം ആകുന്നത നസ്രാണികൾക്കഒക്കെക്കും തലവൻ എന്ന. നസ്രാണികൾ ഒക്കെക്കും തലവൻ എന്ന പാപ്പായ്ക്കു എന്നിയെ മറ്റൊരുത്തരെമെൽ കത്തൊലിക്കാ എന്ന മൊഴി ചൊല്ലുംപൊളെ മഹറൊൻ തട്ടും എന്നതിനാലെയും പട്ടക്കരരൊടും എണങ്ങരൊടും കത്തൊലിക്ക എന്ന പെര കുർവ്വാനയിലും നമസ്ക്കാരത്തിലും വിശെഷിച്ച മറ്റൊരിക്കലും ശുദ്ധമാന പാപ്പാടെമെൽ എന്നിയെ മറ്റൊരുത്തരമെൽ കൂടി ചൊല്ലരുത എന്ന പ്രമാണിക്കുന്നു എന്നാൽ ഇപ്രകാരം ആരാനും കടക്കിൽ അപ്പൊളെ അവർക്ക മഹറൊൻ വിളിച്ച ചൊല്ലുകയും വെണം.* (രണ്ടാം മൗത്വ, രണ്ടാം യോഗവിചാരം, എട്ടാം കല്പന).

*കാതോലിക്ക* പദത്തിന്റെ അർത്ഥം സാർവത്രിക ക്രിസ്താനികളുടെയും തലവൻ എന്നാണെന്നും ആ വിശേഷണം പാപ്പായ്ക്ക് മാത്രം അവകാശപ്പെട്ടതാണെന്നുമാണ് ഈ കാനോനായുടെ അർത്ഥം. ഇന്നും

റോമാ സഭയുടെ ഔദ്യോഗിക നിലപാട് ഇതുതന്നെയാണ്. ഈ കാരണത്താലാണ് പൗരസ്ത്യ കാതോലിക്കായുടെ കീഴിലുള്ള കൽദായ (നെസ്തോറിയൻ) സഭയിൽ നിന്നും റോമ്മാസഭയിൽ ചേർന്നവർക്കുപോലും *കാതോലിക്കാ* സ്ഥാനം നൽകാതെ *പാത്രിയർക്കീസിൽ* ഒതുക്കിയത്. രണ്ടു കാതോലിക്കാമാരുള്ള അർമീനിയൻ സഭയിൽനിന്നും റീത്തായവർക്കും കിട്ടിയത് *പാത്രിയർക്കിസ്* സ്ഥാനം മാത്രമാണ്.

ഇതുപോലെ തന്നെയാണ് *മോറാൻ മാർ* എന്ന വിശേഷണത്തിന്റെയും സ്ഥിതി. His Holiness (പരിശുദ്ധ പിതാവ്) എന്ന അർത്ഥത്തിലാണ് സുറിയാനി സഭകൾ *മോറാൻ മാർ* ഉപയോഗിക്കുന്നത്. പൂർണ്ണ ഭരണാധികാരമുള്ള സഭാ മേലദ്ധ്യക്ഷന്മാർ മാത്രമാണ് *മോറാൻ മാർ* ഉപയോഗിക്കുന്നത്. അന്ത്യോഖ്യ പാത്രിയർക്കീസ് കേരളത്തിൽ വാഴിച്ച രണ്ട് ബദൽ കാതോലിക്കാമാർക്കും *മോറാൻ മാർ* എന്ന വിശേഷണം നൽകിയില്ല. *അബൂൻ മാർ* എന്ന് സാധാരണ മെത്രാന്മാരെപ്പോലെയാണ് അവർ അഭിസംബോധന ചെയ്യപ്പെടുന്നത്. റോമൻ കാത്തോലിക്കാ സഭയിൽ ഈ വിശേഷണത്തിന് അർഹനായ ഏക വ്യക്തി മാർപ്പാപ്പാ മാത്രമാണ്. അന്ത്യോഖ്യായിലെ റീത്ത് പാത്രിയർക്കീസുപോലും *മോറാൻ മാർ* ഉപയോഗിക്കുന്നില്ല. റോമൻ കത്തോലിക്കാ സഭയിൽ *പരിശുദ്ധ പിതാവ്* ( HolyFather) എന്ന അർത്ഥത്തിലുള്ള ഒരു പദപ്രയോഗം മാർപ്പാപ്പായ്ക്ക് ഒഴികെ മറ്റാർക്കെങ്കിലും ഉപയോഗിക്കുക എന്നത് അവരുടെ സഭാശാസ്ത്ര വിജ്ഞാനീയത്തിന് വിരുദ്ധമാണ്. അതിനാൽ അങ്ങനെയൊന്ന് റോമാ സഭ നൽകുക എന്നത് അസംഭവ്യവുമാണ്.

ഇനിയും റോമാപാപ്പാ, മേജർ ആർച്ച് ബിഷപ്പ് എന്ന സ്ഥാനം നൽകിയതിനാൽ സുറിയാനി പാരമ്പര്യമനുസരിച്ച് സ്വയം *കാതോലിക്കാ* സ്ഥാനം സംജാതമായി എന്ന വാദം പരിശോധിക്കാം. ഉപരിപ്ലവമായെങ്കിലും മലങ്കര റീത്തുകാർ പിന്തുടരുന്നത് പാശ്ചാത്യ സുറിയാനി അഥവാ അന്ത്യോഖ്യൻ പാരമ്പര്യമാണ്. ഈ പാരമ്പര്യത്തിൽ *കാതോലിക്കാ* എന്ന ഒരു സ്ഥാനി ഇല്ല. പേർഷ്യൻ സഭയുടെ പൗരസ്ത്യ കാതോലിക്കേറ്റ് നെസ്തോറിയ വിശ്വാസം സ്വീകരിച്ചശേഷം, അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയായി രൂപീകരിച്ചത് *മഫ്രിയാനേറ്റ്* ആണ്. ഒരു *മഫ്രിയാന* ആയിരുന്ന മാർ ഗ്രീഗോറിയോസ് ബാർ എബ്രായ അന്ത്യോഖ്യൻ പാരമ്പര്യത്തിലുള്ളവരെ *മഫ്രിയാനാ* എന്നും നെസ്തോറിയൻ പാരമ്പര്യത്തിലുള്ളവരെ *കാതോലിക്കാ* എന്നുമാണ് തന്റെ സഭാചരിത്രത്തിൽ സംബോധന ചെയ്യുന്നത്. നെസ്തോറിയൻ പിരിവിനുശേഷം പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ *കാതോലിക്കാ* എന്നസ്ഥാനം കടന്നുവരുന്നത് 1912–ൽ മലങ്കര സഭ കാതോലിക്കേറ്റ് സ്ഥാപിച്ചതോടെയാണ്.

ഉദയംപേരൂർ സുന്നഹദോസിനു മുമ്പുതന്നെ *കാതോലിക്കാ* എന്ന പദത്തോട് നസ്രാണിക്ക് അഭിനിവേശമുണ്ടായിരുന്നു. മുകളിൽ പറഞ്ഞ ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാ നൽകുന്ന സൂചനയും മറ്റൊന്നല്ല. 54വർഷത്തെ റോമൻ ഭരണത്തിനുശേഷവും ഒരിക്കലും കണ്ടിട്ടില്ലാത്ത ഈ സ്ഥാനിയാണ് സഭാതലവൻ എന്ന സങ്കൽപ്പത്തിനു മാറ്റമൊന്നുമുണ്ടായില്ല. പേർഷ്യൻ സഭയോടുള്ള ബന്ധം അവസാനിപ്പിച്ചിട്ടും, പകരം അന്ത്യോഖ്യാ പാത്രിയർക്കീസിനെ പ്രതിഷ്ഠിക്കാൻ ബോധപൂർവ്വമായ ശ്രമം നടത്തിയിട്ടും, 18–ാം നൂറ്റാണ്ടിലും *കാതോലിക്ക* എന്ന സ്ഥാനത്തിന്റെ സ്വാധീനം മലങ്കരയിൽ നിലനിന്നിരുന്നു. ഈ കാതോലിക്കേറ്റ് സങ്കൽപ്പമാണ് 1912–ൽ അലക്സാദ്രിയൻ വേദശാസ്ത്രവും അന്ത്യോഖ്യൻ പാരമ്പര്യവും പിൻതുടരുന്ന തരത്തിൽ മലങ്കരയിൽ സ്ഥാപിച്ചത്. ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനയിൽ പറയുന്ന പ്രകാരം സാർവത്രികസഭയുടെ തലവൻ എന്ന അർത്ഥബോധത്തോടുകൂടിത്തന്നെയാണ് 1912 ൽ കാതോലിക്കേറ്റ് സ്ഥാപിച്ചത്. ഈ സ്ഥാനിക്ക് സമനായ റോമാ സഭയിലെ ഏകവ്യക്തി റോമാപാപ്പാ മാത്രമാണ്.

ഇനി വാദത്തിനായി പാശ്ചാത്യ സുറിയാനി പാരമ്പര്യപ്രകാരമുള്ള *മഫ്രിയാന (കാതോലിക്ക)*യാണ് പാപ്പായുടെ (ഇല്ലാത്ത) കൽപ്പനപ്രകാരം തിരുവനന്തപുരത്ത് സ്വയംഭൂവായത് എന്നു സമ്മതിച്ചാൽ പോലും റീത്തു കാതോലിക്കായ്ക്ക് പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ കാനോനികമായി നിലനിൽപ്പില്ല. പാശ്ചാത്യ സുറിയാനി കാനോനാകൾ പ്രകാരം ഈ നവീന സ്ഥാനിക്ക് അസ്ഥിത്വമില്ല എന്നതാണ് കാരണം. പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിന്റെ അടിസ്ഥാന നിയമമായ *ഹൂദായ കാനോനി*ലെ രണ്ടു വ്യവസ്ഥകൾ ശ്രദ്ധേയമാണ്.

1. മഫ്രിയാനയെ തിരഞ്ഞെടുക്കുന്നത് പൗരസ്ത്യരാണ് (അതായത് അദ്ദേഹത്താൽ ഭരിക്കപ്പെടുന്നവർ)

2. പാത്രിയർക്കീസിനെ വാഴിക്കുന്നത് മഫ്രിയാനയുടെ സമ്മതത്തോടുകൂടി മാത്രം വേണം.

ഇവിടെ *മഫ്രിയാന*, റീത്ത് കാതോലിക്കായും *പാത്രിയർക്കീസ്*, മാർപ്പാപ്പയും ആണെന്ന് സങ്കൽപ്പിച്ചുകൊണ്ട് പരിശോധിക്കാം. *ഹൂദായ കാനോൻ* പ്രകാരം റീത്ത് കാതോലിക്കയെ തിരഞ്ഞെടുക്കേണ്ടത് തിരുവനന്തപുരം അതിരൂപതയുടെ കീഴിലുള്ളവരാണ്. ഹൂദായ കാനോനിലെ തന്നെ വ്യവസ്ഥയനുസരിച്ച് (മാർ ക്ലീമ്മീസിന്റെ ഒന്നാം പുസ്തകം) ജനം മുഴുവനും കൂടി വേണം ഒരു എപ്പിസ്ക്കോപ്പയെ തിരഞ്ഞെടുക്കാൻ. റോമൻ കാത്തോലിക്കാ സഭയിൽ ജനത്തിന്റെ തിരഞ്ഞെടുപ്പ് അചിന്ത്യമാണ്. മെത്രാന്മാരുടെ സുന്നഹദോസിനുപോലും മെത്രാനെ തിരഞ്ഞെടുക്കാനുള്ള സ്വതന്ത്ര അധികാരമില്ല. റീത്തു മെത്രാന്മാരെല്ലാവരും മററു റോമൻ കത്തോലിക്ക മെത്രാന്മാരെപ്പോലെ റോമിൽ നിന്നു നിയമിച്ചു വാഴിക്കപ്പെട്ടവരാണ്. ഇവിടെ ആരും സിറിൽ ബസേലിയോസിനെയോ മറ്റ് റീത്ത് മെത്രാന്മാരെയോ തിരഞ്ഞെടുത്തതായി സൂചനയില്ല. തിരഞ്ഞെടുക്കാൻ റീത്തുകാർക്ക് അധികാരവുമില്ല. റോമ്മാ സഭയിൽ അതിന്റെ ആവശ്യവുമില്ല. റീത്ത് കാതോലിക്കാ റോമ്മാ പാപ്പായുടെ (ഇല്ലാത്ത) കല്പനപ്രകാരം ഈ സ്ഥാനത്തു വന്നതാണ്. അതായത് *പാത്രിയർക്കീസ്* (മാർപാപ്പ) ഏകപക്ഷീയമായി ഇവിടെ *മഫ്രിയാനയെ* വാഴിച്ചു. *ഹൂദായ കാനോൻ* പ്രകാരം ഏക

പക്ഷീയമായി പാത്രിയർക്കീസിന് അപ്രകാരം ഒരു *മഫ്രിയാന*യെ വാഴിക്കാൻ അധികാരമില്ല. അതിനാൽ ഈ നവീന സൃഷ്ടി പാശ്ചാത്യ സുറിയാനി പാരമ്പര്യ പ്രകാരമുള്ളതല്ല എന്നും സ്പഷ്ടം.

ഇനി *ഹൂദായ കാനോനി*ലെ രണ്ടാമത്തെ വ്യവസ്ഥ പരിശോധിക്കാം. ഈ വ്യവസ്ഥയനുസരിച്ച് റോമാപാപ്പായെ വാഴിക്കാൻ റീത്ത് കാതോലിക്കയുടെ സമ്മതം വേണം. ഇത് ചുരുങ്ങിയത് അദ്ദേഹത്തിന് ഒരു വോട്ടവകാശമെങ്കിലും വേണമെന്ന് ലഘൂകരിക്കാം. പക്ഷേ റോമാ പാപ്പായെ തിരഞ്ഞെടുക്കുന്നിടത്ത് എത്തിനോക്കാൻപോലും നവീന റീത്ത് കാതോലിക്കായ്ക്ക് അർഹതയില്ല. റോമാ പാപ്പായെ തിരഞ്ഞെടുക്കുന്നത് കർദ്ദിനാൾമാരുടെ കോൺക്ലേവാണ്. കർദ്ദിനാൾമാർ മെത്രാന്മാരായിരിക്കണമെന്നുപോലും നിയമമില്ല. (ഇപ്പോൾ മെത്രാന്മാരെയല്ലാതെ കർദ്ദിനാളാക്കുന്ന പതിവില്ല). ഇനി നാളെ നവീന റീത്ത് കാതോലിക്കയ്ക്ക് ഒരു കർദ്ദിനാൾ സ്ഥാനം ലഭിച്ചുകൂടായ്കയില്ല. പക്ഷേ കർദ്ദിനാൾ സ്ഥാനം വ്യക്തിക്കാണ് റോമ്മാ സഭ നൽകുന്നത്. ഈ റീത്ത് കാതോലിക്കയ്ക്ക് കർദ്ദിനാൾ സ്ഥാനം ലഭിച്ചാലും അടുത്ത റീത്ത് കാതോലിക്കയ്ക്ക് (ഉണ്ടായാൽ) കർദ്ദിനാൾ പദവി ലഭിക്കണമെന്നില്ല. അഥവാ ലഭിച്ചാലും അവർ കോൺക്ലേവിൽ വോട്ടു ചെയ്യുന്നത് റീത്ത് കാതോലിക്ക ആയതിനാലല്ല, മറിച്ച് കർദ്ദിനാൾ ആയതിനാലാണ്. അതായത് തങ്ങളുടെ തലവനെ തിരഞ്ഞെടുക്കാൻ റീത്തുകാർക്കോ റീത്ത് കാതോലിക്കയ്ക്കോ അവകാശമില്ല. ചുരുക്കത്തിൽ റോമിന്റെ ദയാദാക്ഷിണ്യത്തിന്റെ കീഴിൽ സ്ഥാനത്തുയർത്തപ്പെടുകയും ഇരുത്തപ്പെടുകയും ചെയ്യുന്ന ഒരു വിശ്വസ്ഥ വിനീതൻ എന്നതിലപ്പുറം റീത്ത് കാതോലിക്ക ഒന്നുമല്ല. ഇക്കാര്യത്തിൽ അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയായ മലങ്കരയിലെ ബദൽ കാതോലിക്കാ ഭാഗ്യവാനാണ്. കാരണം പാത്രിയർക്കീസിനെ തിരഞ്ഞെടുക്കാൻ ഒരു വോട്ട് എങ്കിലും അദ്ദേഹത്തിനുണ്ട്.

ഇനി മലങ്കര സഭ 1912-ൽ പുനർജീവിപ്പിച്ച പൗരസ്ത്യ കാതോലിക്കയുടെ റോമൻ പതിപ്പാണോ നവീന റീത്ത് കാതോലിക്ക എന്നു പരിശോധിക്കാം.

പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ സിംഹാസനത്തിൽ പൗരസ്ത്യ കാതോലിക്കയായാണ് 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റ് സ്ഥാപിച്ചത്. മലങ്കര മെത്രാപ്പോലീത്താ അദ്ധ്യക്ഷനായിരിക്കുന്ന സുന്നഹദോസിന്റെ ആവശ്യപ്രകാരം മേല്പട്ടക്കാരെ വാഴിക്കുക, വി. മൂറോൻ കൂദാശ ചെയ്യുക എന്നീ അധികാരങ്ങളാണ് മലങ്കരയിലെ പ. കാതോലിക്കാ ബാവായ്ക്കുള്ളത്. ഇദ്ദേഹത്തിന്റെ പിൻഗാമികളെ തിരഞ്ഞെടുത്ത് വാഴിക്കുവാനുള്ള അധികാരവും ടി. സുന്നഹദോസിനാണ്.

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം *സുന്നഹദോസ്* എന്ന പദം കൊണ്ട് വിവക്ഷിക്കുന്നത് മെത്രാന്മാരുടെ സംഘത്തെ മാത്രമല്ല. അൽമായക്കാരുടെയും പട്ടക്കാരുടെയും പ്രതിനിധികൾകൂടി ചേർന്നുള്ള *മലങ്കര പള്ളിയോഗത്തെയാണ്* *സുന്നഹദോസ്* എന്ന സംജ്ഞ വിവക്ഷിക്കുന്നത്. ഉദയംപേരൂർ സുന്നഹദോസ് മുതൽ ഇതഃപര്യന്തമുള്ള ചരിത്രം വ്യക്തമാക്കുന്നത് ഈ വസ്തുതയാണ്.

ഒരു റോമൻ കത്തോലിക്കനും സ്വപ്നം കാണാനാവാത്ത വിധം വിപുലമായ അധികാരങ്ങളാണ് ഈ *മലങ്കര പള്ളിയോഗ*ത്തിനുള്ളത്. 1653 ൽ കൂനൻ കുരിശു സത്യം ചെയ്ത് റോമാനുകം വലിച്ചെറിഞ്ഞതും, അതേ വർഷം തന്നെ അർക്കദ്യക്കോനെ മെത്രാനാക്കി ഉയർത്തി ഇന്ത്യൻ ഹൈരാർക്കി സ്ഥാപിച്ചതും, 1686-ൽ അലക്സാന്ദ്രിയൻ വേദശാസ്ത്രം സ്വീകരിച്ചതും, 1809-ൽ *പാശ്ചാത്യ സുറിയാനി* പള്ളിക്രമങ്ങൾ അംഗീകരിച്ചതും, 1815-ൽ പകലോമറ്റം കുടുംബവാഴ്ച അവസാനിപ്പിച്ച് മെത്രാന്മാരെ തിരഞ്ഞെടുത്തു തുടങ്ങിയതും, 1912-ൽ കാതോലിക്കേറ്റ് സ്ഥാപിച്ചതും, 1934-ൽ ഭരണഘടന പാസാക്കിയതും ഈ മലങ്കര സുന്നഹദോസാണ്. ഇപ്രകാരം വിപുലമായ അധികാരങ്ങളുള്ള ഒരു പ്രതിനിധിസഭയുടെ പിൻബലം റീത്ത് കാതോലിക്കായ്ക്ക് ഉണ്ടായിട്ടില്ല. പാവം റീത്ത് ക്രിസ്ത്യാനിക്ക് അത്തരമൊരവസരം സ്വപ്നം കാണാനും കഴിയില്ല.

മുകളിൽ പറഞ്ഞ *മലങ്കര പള്ളിയോഗ*ത്തിന്റെയും മലങ്കര മെത്രാപ്പോലീത്തായുടെയും പിൻബലമാണ് മലങ്കരയിലെ യഥാർത്ഥ കാതോലിക്കേറ്റിന്റെ ശക്തി, മാർത്തോമ്മാ ശ്ലീഹായുടെ പിൻതുടർച്ചയും പിൻഗാമിത്വവും സിംഹാസനവും അദ്ദേഹത്തിന് അവകാശമാകുന്നതും ദേശീയതയുടെ പ്രതീകമായ ഈ പിന്തുണ മൂലമാണ്. റോമിന്റെ (ഇല്ലാത്ത) കല്പനയൊഴികെ ഇത്തരത്തിലുള്ള മറ്റൊരു പിന്തുണയും നവീന റീത്ത് കാതോലിക്കായ്ക്കില്ല.

1912-ൽ മലങ്കരയിൽ സ്ഥാപിക്കപ്പെട്ട കാതോലിക്കയ്ക്ക് ഉള്ള വിശേഷാധികാരം മേല്പട്ട സ്ഥാനാരോഹണത്തിനു മുഖ്യ കാർമികത്വം വഹിക്കുവാനും, പ. മൂറോൻ കൂദാശ ചെയ്യുവാനുമുള്ള അധികാരമാണ്. പാശ്ചാത്യ സുറിയാനി സഭയുടെ കാനോനും മലങ്കര സഭയുടെ നിയമങ്ങളുമനുസരിച്ച്, അവനവന്റെ അതിർത്തിയിൽ അന്ത്യോഖ്യാ പാത്രിയർക്കീസിനും പൗരസ്ത്യ കാതോലിക്കായിക്കും മാത്രമായി പരിമിതപ്പെടുത്തിയിരിക്കുന്നവയാണ് ഈ രണ്ട് അധികാരങ്ങളും.

എന്നാൽ റോമാ സഭയിലാകട്ടെ ഏത് ആർച്ച് ബിഷപ്പിനും ഈ രണ്ട് അധികാരങ്ങളുമുണ്ട്. അങ്കമാലി-എറണാകുളം മേജർ അതിരൂപതയുടെ കീഴിലുള്ള ചങ്ങനാശ്ശേരി അതിരൂപതാധ്യക്ഷനും സമീപകാലത്ത് മൂറോൻ കൂദാശ നടത്തി. എന്തിന്, തിരുവനന്തപുരം ആർച്ച് ബിഷപ്പും *മോറാൻ മാർ കാതോലിക്ക* ആകുന്നതിനു മുമ്പുതന്നെ മേല്പട്ട വാഴ്ചകളും 2000 ഏപ്രിൽ 18-ന് ൽ മൂറോൻ കൂദാശയും നടത്തിയിട്ടുണ്ട് . റീത്തുകാർ പിൻതുടരുന്നത് പാശ്ചാത്യ സുറിയാനി സഭയുടെ കാനോനുകളല്ല, റോമൻ കാത്തോലിക്കാ സഭയുടെ കാനോനുകളാണ് എന്നാണ് ഇത് വ്യക്തമാക്കുന്നത്. മലങ്കര റീത്ത് കാതോലിക്കായ്ക്ക് സുറിയാനി പാരമ്പര്യം അവകാശപ്പെടാൻ അർഹതയില്ലെന്ന് ഇതിന്റെ ലളിത വ്യാഖ്യാനവും.

ഓറിയന്റൽ, ബൈസന്റൈൻ പാരമ്പര്യങ്ങളിൽപ്പെട്ട പൗരസ്ത്യ സഭകളുടെ ഏറ്റവും വലിയ സവിശേഷത അവയുടെ വംശീയവും ദേശീയവു

# ക്രൈസ്തവലോകത്തെ കാതോലിക്കാമാർ

പുരാതന റോമാസാമ്രാജ്യത്തിലെ റോം, കോൺസ്റ്റാന്റിനോപ്പിൾ, അലക്സന്ത്രിയാ, അന്ത്യോഖ്യാ, ജറുസലേം എന്നീ നഗരങ്ങളിലെ ബിഷപ്പുമാർക്ക് നാലും അഞ്ചും നൂറ്റാണ്ടുകളിൽ നൽകപ്പെട്ട പദവിയാണ് 'പാത്രിയർക്കീസ്'. അതിനു തുല്യമായി ഇതേ കാലത്ത് റോമാ സാമ്രാജ്യത്തിനു പുറത്തുള്ള സഭകളുടെ തലവന്മാർ 'കാതോലിക്കോസ്' എന്നറിയപ്പെട്ടു.

'കാതോലിക്കോസ്' അഥവാ 'കാതോലിക്കാ' എന്ന ഗ്രീക്ക് പദത്തിന് 'പൊതുവിന്റെ ആൾ' എന്നും 'പാത്രിയർക്കീസ്'എന്നതിന് 'പ്രധാന പിതാവ്', 'പിതാക്കന്മാരിൽ മുമ്പൻ' എന്നുമാണ് അർത്ഥം.

അഞ്ചാം നൂറ്റാണ്ടിനുമുൻപു മുതലേ അർമേനിയൻ, ജോർജിയൻ (ഐബീരിയൻ), പൗരസ്ത്യ (പേർഷ്യൻ) സഭകളുടെ തലവന്മാർ കാതോലിക്കോസ് എന്നറിയപ്പെട്ടിരുന്നു. ഒരു കാലത്ത് അൽബേനിയാ (ഇപ്പോഴത്തെ അസർബെജാൻ) യിലും അബ്ഗാസിയാ (പശ്ചിമ ജോർജിയാ) യിലും ഓരോ കാതോലിക്കാ ഉണ്ടായിരുന്നു. അഘ്തമാർ എന്ന സ്ഥലത്തും ഒരു കാലത്ത് (1114–1895) അർമേനിയൻ കാതോലിക്കാ ഉണ്ടായിരുന്നു. തിഗ്രീസിലെ മഫ്രിയാനായെയും കാതോലിക്കാ എന്നു കൂടി വിളിച്ചിരുന്നുവത്രെ.

ഇപ്പോൾ അർമേനിയായിലെ എക്മിയാഡ്സിൻ, ലബാനോനിലെ ആന്റിലിയാസ് (മുൻപ് സിലിഷ്യായിലെ സിസ്) എന്നീ സ്ഥലങ്ങളിലെ അർമേനിയൻ സഭാതലവന്മാരും ജോർജിയൻ പാത്രിയർക്കീസും മലങ്കര സഭാതലവനും കാതോലിക്കോസ് എന്നറിയപ്പെടുന്നു. ടെഹ്റാനിലെയും (ഇപ്പോൾ ഷിക്കാഗോ) ബാഗ്ദാദിലെയും അസിറിയൻ (നെസ്തോറിയൻ) പാത്രിയർക്കീസുമാരും കാതോലിക്കാ എന്നു കൂടി അറിയപ്പെടുന്നുണ്ട്. ഈ കാതോലിക്കാമാരെല്ലാം പൂർണ സ്വതന്ത്രരാണ്. അർമേനിയൻ സഭയിൽ സുപ്രിം കാതോലിക്കോസിനു കീഴിൽ ജറുസലേമിലും കോൺസ്റ്റാന്റിനോപ്പിളിലും ഓരോ പാത്രിയർക്കീസുണ്ട്. അങ്ങനെ ക്രൈസ്തവലോകത്ത് ആറു പേർ കാതോലിക്കോസ് എന്നറിയപ്പെടുന്നു. ക്രൈസ്തവലോകത്ത് ഇപ്പോഴുള്ള കാതോലിക്കാമാർ.

1. കരേക്കിൻ II നർസിസിയാൻ– അർമേനിയൻ സഭ (എക്മിയാഡ്സിൻ). 2. ആരാം I കെഷീഷിയാൻ – അർമേനിയൻ സഭ (അന്റിലിയാസ്, ലബാനോൻ). 3. ഇലിയാ II – ജോർജിയൻ സഭ (ത്ബിലിസി). 4. ദിൻഹാ IV ഹനാനിയാ – അസിറിയൻ സഭ (ഷിക്കാഗോ). 5. അദ്ദായി II ശ്ലേമോൻ ഗീവർഗീസ് – അസിറിയൻ സഭ (ബാഗ്ദാദ്) 6. ബസേലിയോസ് മാർതോമ്മാ മാത്യൂസ് II – മലങ്കര സഭ (കോട്ടയം)

***വി.ജെ.***

മായ വ്യക്തിത്വമാണ്. റോമൻ കാതോലിക്കാ സഭയിൽ ചേർന്നു നടക്കുന്നവർക്ക് ഇവ രണ്ടിനെക്കറിച്ചും ചിന്തിക്കാനാവില്ല. അതിനാൽ റോമൻസഭയുടെ നിയമപ്രകാരം എപ്പോൾ വേണമെങ്കിലും ആരെയും രൂപതാദ്ധ്യക്ഷസ്ഥാനത്തു നിയമിക്കാൻ പോപ്പിന് അധികാരമുണ്ട്. ഇപ്രകാരം നിയമിക്കപ്പെടുന്നവർ ആ വംശീയരോ ദേശീയരോ ആയിരിക്കണമെന്നുപോലുമില്ല. ഏതുനിമിഷവും, റോമൻ കാത്തോലിക്കാ സഭയുടെ ഏതുഭാഗത്തു നിന്നും, റീത്തുകാർക്ക് യഥാർത്ഥ മേലധികാരി നിയമിക്കപ്പെടാം. ഉദാഹരണത്തിന് പശ്ചിമാഫ്രിക്കയിലെ സെബ്രാദോസ് രൂപതയുടെ സ്ഥാനിക മെത്രാനായ മാർ ഏബ്രഹാം കാട്ടുമന അങ്കമാലി–എറണാകുളം മേജർ ആർച്ച് ബിഷപ്പോറിക്കിന്റെ *പൊന്റിഫിക്കൽ ഡെലിഗേറ്റായി* ഭരിച്ച ചരിത്രം. മാർ കാട്ടുമന ജന്മംകൊണ്ട് സുറിയാനി കത്തോലിക്കനാണെങ്കിലും ഇന്ത്യയിലെ മെത്രാൻ സംഘത്തിലെ അംഗമോ രൂപതാ ഭരണാധികാരിയോ ആയിരുന്നില്ല. അദ്ദേഹം വത്തിക്കാൻ നയതന്ത്ര വകുപ്പിലെ അംഗമായിരുന്നു. ഈ സാഹചര്യത്തിൽ, വംശീയമായ വ്യക്തിത്വമൊന്നുമില്ലാത്ത റീത്തുകാർക്ക് –ആയതിനാൽ ഒരു പൗരസ്ത്യ സഭ എന്ന് അവകാശപ്പെടാൻപോലും കഴിയാത്തവർക്ക്– ഭാവിയിൽ എന്താണ് സംഭവിക്കുക എന്നത് ഊഹിക്കുവാൻ പോലും സാദ്ധ്യമല്ല.

അവസാനമായി യഥാർത്ഥ പേർഷ്യൻ (നെസ്തോറിയൻ) കാതോലിക്കേറ്റിന്റെ റോമൻ പതിപ്പാണോ പുതിയ കാതോലിക്കേറ്റ് എന്നു ചിന്തിക്കാനേയില്ല. കൽദായക്കാരായ റോമൻ കത്തോലിക്കർക്ക് സ്വന്തം പാത്രിയർക്കീസുണ്ട്. ഇന്ത്യയിൽ അപ്രകാരമൊരു സ്ഥാനമുണ്ടാക്കിയാൽ അതിന്റെ പകർപ്പവകാശം അങ്കമാലി–എറണാകുളം മേജർ ആർച്ച്ബിഷപ്പിനായിരിക്കും.

പുതിയ *റീത്ത് മോറാൻ മാർ കാതോലിക്കയുടെ* വാഴ്ചകൊണ്ട് മലങ്കര നസ്രാണികൾക്ക് അഭിമാനമോ ഉയർച്ചയോ ഉണ്ടായിട്ടില്ല. ഇന്ത്യൻ ദേശീയതയും സ്വാതന്ത്ര്യവും പ്രതീകവൽക്കരിക്കുന്ന, സ്വന്തജനം തിരഞ്ഞെടുക്കുന്ന, സ്വാതന്ത്ര്യാധികാരമുള്ള ഒരു യഥാർത്ഥ കാതോലിക്കാ 1912 മുതൽ ഇവിടെ നിലവിലുണ്ട്. വിദേശ ശക്തിയാൽ നിയമിക്കപ്പെടുന്ന, അടിമത്വവും വിധേയത്വവും മുഖമുദ്രയാക്കിയ, സ്വന്ത നിയമം നിർമ്മിക്കാൻ അധികാരമില്ലാത്ത ഒരു നവീന നാമധാരിയെ നസ്രാണി സമൂഹത്തിന് ആവശ്യമില്ല.

മലങ്കരസഭയ്ക്ക് അഭിമാനിക്കാൻ മറ്റു പലതുമുണ്ട്. ഇന്ത്യൻ മണ്ണിൽ പാശ്ചാത്യ ശക്തികൾക്കെതിരായ ആദ്യ സ്വാതന്ത്ര്യ സമരം നയിച്ചത് മലങ്കര നസ്രാണികളുടെ ആദ്യ തദ്ദേശീയ മെത്രാനായ മഹാനായ മാർത്തോമ്മാ ഒന്നാമനാണെന്നതു നസ്രാണി സമൂഹത്തിന് അഭിമാനകരമാണ്. അദ്ദേഹത്തിന്റെ നിയമാനുസൃത പിൻഗാമികൾ –പരിശുദ്ധ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിൽ വാണ മാർത്തോമ്മാ മെത്രാന്മാരും മലങ്കര മെത്രപ്പോലീത്താമാരും പൗരസ്ത്യ കതോലിക്കാമാരും–വിദേശ ശക്തികളുടെ ഭൗതികവും ബൗദ്ധികവുമായ അധിനിവേശത്തിനെതിരെ നിരന്തരം പോരാടി വരികയാണന്നത് ഏതൊരു ഇന്ത്യക്കാരനും അഭിമാനിക്കാവുന്ന സത്യമാണ്. സ്ഥാനത്തിനും പണത്തിനുമായി സ്വന്തരാജ്യത്തെയും ജനത്തെയും ഒറ്റിക്കൊടുത്ത മിർജാഫർമാരുടെയും പറമ്പിൽ ചാണ്ടിമാരുടെയും

ലേഖനം

# ഐക്യദീപമേ ഇതു ലജ്ജാകരം

**എം. ജി. അലക്സാണ്ടർ, പെരുനാട്**

മലങ്കര കത്തോലിക്കാ സഭയുടെ കാതോലിക്കാ സ്ഥാപന സ്പെഷ്യൽ പതിപ്പായി മാർച്ച്-ഏപ്രിൽ 2005 ലക്കം ഐക്യദീപം മാസിക പ്രസിദ്ധീകരിച്ചിരിക്കുന്നത് ശ്രദ്ധയിൽപ്പെട്ടു. മാസികയിൽ ആദിയോടന്തം മലങ്കര കത്തോലിക്കാ സഭയുടെ കാതോലിക്കാ ആണ് വിഷയമെങ്കിലും ഭാരതത്തിലെ പുരാതന സഭയായ മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയെ അവഹേളിക്കുന്ന തരത്തിൽ അർദ്ധസത്യങ്ങളും അസത്യങ്ങളും എഴുതിവിട്ടിരിക്കുകയാണ്.

മാത്യൂസ് ദ്വിതീയൻ ബാവാ തിരുമനസ്സിനെയും അഭി. ബസേലിയോസ് തോമസ് പ്രഥമൻ തിരുമേനിയേയും വശങ്ങളിലായും ചിത്രീകരിച്ചിരിക്കുന്നു. പ. കാതോലിക്കാബാവ തിരുമേനിയുടെ ചിത്രം ഈ രീതിയിൽ പ്രസിദ്ധീകരിക്കുവാൻ ഐക്യദീപം മാസികയുടെ ചുമതലക്കാരെ ആരാണനുവദിച്ചത്? മലങ്കര സഭയെ ആകമാനം അവഹേളിച്ചിരിക്കുന്ന ഈ പ്രവണതയെ ശക്തമായി നേരിടേണ്ടതല്ലയോ!

മാസികയുടെ പത്രാധിപലേഖനത്തിൽ എഴുതിയിരിക്കുന്നതു മുഴുവൻ അസത്യങ്ങളും നീതിക്കു നിരക്കാത്തതും വിശ്വാസികളെ ചിന്താക്കുഴപ്പത്തിൽ വീഴ്ത്തുന്നവയുമാണ്. റോമ സഭ കാലാകാലങ്ങളിലായി പാശ്ചാത്യമെന്ന പേരിലും പൗരസ്ത്യമെന്ന പേരിലും ഉണ്ടാക്കിയിരിക്കുന്ന കാനോനുകൾ റോമാ സഭയ്ക്ക് മാത്രം ബാധകമാകുന്നവയാണെന്ന് പത്രാധിപർക്ക് അറിഞ്ഞ് കൂടാ എന്ന് തോന്നുന്നു.

കാതോലിക്കാ ബാവാ പാത്രിയർക്കീസിന്റെ കീഴ്സ്ഥാനിയാണെന്നു മലങ്കര സഭാ ഭരണഘടന അനുശാസിക്കുന്നില്ല. രണ്ടും തുല്യ സ്ഥാനങ്ങളാണെന്ന പ്രത്യേക അനുശാസനം മനസ്സിലാക്കുവാൻ കഴിയാത്തവർ വെറുതെ അസത്യങ്ങൾ പ്രചരിപ്പിക്കരുത്. 1912-ൽ സ്ഥാപിതമായത് കാതോലിക്കേറ്റോ മഫ്രിയാനേറ്റോ എന്തെ ണ്ടന്നത് പരസ്യമായ രഹസ്യമാണ്. ഇതുവരെ അധികാരശ്രേണിയിൽനിന്നു തന്ത്രപൂർവ്വം ഒഴിച്ചു നിർത്തപ്പെട്ട ഈ മർദ്ദിത വിഭാഗം ഉണർന്നെണീറ്റാൽ സുറിയാനിക്കാരുടെ തലയിൽനിന്നും ഈ *നവീന ഭാരം* ഒഴിഞ്ഞുകിട്ടും. റീത്ത് ജനസംഖ്യയിലെ *നസ്രാണിത്വത്തിന്റെ* ഈ ദയനീയസ്ഥിതിതന്നെ *റീത്ത് കാതോലിക്ക*, റീത്തുകാരുടെ സുറിയാനി ക്രിസ്ത്യാനിയായി ജനിച്ച കാതോലിക്കാ മാത്രമാണന്നു വ്യക്തമാക്കുന്നു.

അസംഭാവ്യമെങ്കിലും എന്നെങ്കിലും *തനിമയും ഗരിമയുമുള്ള* റീത്ത് പ്രസ്ഥാനത്തിൽ ഒരു തെര

**മലങ്കര സഭയിൽ ഇന്ന് കാണുന്ന കാതോലിക്കാ സ്ഥാനം ഒരു ജനതയുടെ സ്വാതന്ത്ര്യബോധവും സഭയുടെ ദേശീയതയും സാർവ്വത്രികതയും ഒരുപോലെ സൂചിപ്പിക്കുന്ന സ്വയം ശീർഷകസ്ഥാനമാണ്. അതിന് കർത്താവിനോടല്ലാതെ, ഈ ഭൂമിയിലെ ഒരു അധികാര കേന്ദ്രത്തോടും സഭാപരമായ വിധേയത്വത്തിന്റെ പാഠങ്ങൾ അഭ്യസിക്കേണ്ടതില്ല. മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സുശക്തവും സജീവവുമായ പാരമ്പര്യമാണത്.**

ഉള്ളടക്കത്തിന്റെ അർത്ഥം മുഴുവൻ മുഖചിത്രത്തിൽ ഉണ്ട്. റോമാ മാർപാപ്പായുടെ കീഴിൽ വലിയ കാതോലിക്കായായി അഭി. സിറിൽ മാർ ബസേലിയോസിനെ മദ്ധ്യത്തിലും, ചെറിയ കാതോലിക്കായായി പരി. ബസേലിയോസ് മാർത്തോമ്മാ പാത പിന്തുടരുന്നവരെപ്പറ്റി അഭിമാനിക്കേണ്ട ഗതികേട് യഥാർത്ഥ ഇന്ത്യക്കാർക്കുണ്ടായിട്ടില്ല. ഉണ്ടാവുകയുമില്ല.

ഇനിയും ആദ്യം പറഞ്ഞ മോഹഭംഗത്തെപ്പറ്റി ഒരു വാക്ക്. റോമാ സഭയുടെ *രാജ്യവും ശക്തിയും* കണ്ടുമയങ്ങിയ റീത്തു സ്ഥാപകൻ ഈവാനിയോസിന് കാതോലിക്കയായി ആ സഭയിൽ പ്രവേശിക്കാനുള്ള മോഹം, പരിശുദ്ധാത്മ നടത്തിപ്പിലൂടെ പ. ഗീവർഗീസ് ദ്വിതീയൻ ബാവാ കാതോലിക്കാ സ്ഥാനാരോഹണം ചെയ്തതോടെ അവസാനിച്ചു. സ്വയം കാതോലിക്കയായി വാഴിക്കപ്പെടുവാനുള്ള സാദ്ധ്യത ബഥനിക്ക് മൂന്നാമതൊരു മെത്രാനെ ലഭിക്കാത്തതിനാൽ ഇല്ലാതായി. റോമാസഭയിൽ ചേർന്നിട്ടും അത്തരമൊരവസരം നിഷേധിക്കപ്പെടുകകൂടി ചെയ്തതോടെ മോഹഭംഗം പൂർത്തിയായി. ഇപ്പോൾ (ഇല്ലാത്ത) ഈ കാതോലിക്കാ സ്ഥാനത്തിലൂടെ അദ്ദേഹത്തിന്റെ പിൻഗാമി മോഹസാഫല്യവും ആത്മശാന്തിയും വരുത്തുന്നെങ്കിൽ അത്രയും നന്ന്.

റീത്ത് ആർച്ച് ബിഷപ്പ് *കാതോലിക്കാ* എന്ന് സ്വയം സംബോധനചെയ്തതുകൊണ്ട് സുറിയാനി ക്രിസ്ത്യാനിക്ക് ഒന്നും സംഭവിക്കാനില്ല. കാരണം മുക്കാൽ നൂറ്റാണ്ടുകൊണ്ട് ഒന്നര ലക്ഷത്തിൽ താഴെ സുറിയാനി ക്രിസ്ത്യാനികളെ റോമ്മാ സഭയിൽ വിധേയപ്പെടുത്തുവാൻ മാത്രമാണ് എല്ലാവിധത്തിലുള്ള റീത്തു പരിശ്രമത്തിനുംകൂടി കഴിഞ്ഞത്. അതിനേക്കാളധികം പുതുക്രിസ്ത്യാനികൾ ഈ പ്രസ്ഥാനത്തിലൂടെ

*ശേഷം 31-ാം പേജിൽ*

# ഉപരിപഠനം: രക്ഷിതാക്കളും വിദ്യാർഥികളും അറിയേണ്ടത്

മെച്ചപ്പെട്ട വിദ്യാഭ്യാസവും അതിലൂടെ നല്ല ഭാവിയും ഏതു വിദ്യാർത്ഥിയുടെയും, അതിലുപരി അവരുടെ മാതാപിതാക്കളുടെയും സ്വപ്നമാണ്. പഠനത്തിനായി കോഴ്സും സ്ഥാപനവും തെരഞ്ഞെടുക്കുമ്പോൾ നാം പരിഗണിക്കുന്ന പ്രധാന ഘടകങ്ങൾ ഇവയാണ് – കോഴ്സിന്റെ അംഗീകാരവും സ്വീകാര്യതയും, ജോലി സാധ്യത, സുരക്ഷിതത്വം, സാമ്പത്തികം. മക്കളുടെ പഠനം രക്ഷിതാക്കളുടെ ദൗർബല്യമാകയാൽ അതിനായി, എത്ര പണം മുടക്കാനും, ഇല്ലായ്മയിൽപോലും, അവർ തയാറാവുന്നു. അതിനാൽ തന്നെ അറിയാതെ പലപ്പോഴും കബളിപ്പിക്കപ്പെടുകയും ചെയ്യുന്നു. മക്കൾ ചേരുന്ന സ്ഥാപനത്തിന്റെയും കോഴ്സിന്റെയും അംഗീകാരം പോലും അന്വേഷിക്കാൻ പലരും മെനക്കെടാറില്ലെന്നതാണ് സത്യം.

ഇപ്പോൾ പ്ലസ്ടുവിനു ശേഷമുള്ള പഠനത്തെക്കുറിച്ച് അന്വേഷിക്കുന്ന തിരക്കിലാണേവരും. ഏറ്റവുമധികം ഡിമാൻഡുള്ള നഴ്സിംഗ് കോഴ്സുകളാണ് ബഹുഭൂരിപക്ഷത്തിന്റെയും ലക്ഷ്യം. കൂടാതെ ഡിഗ്രി, മെഡിക്കൽ, എൻജിനീയറിംഗ് പഠനത്തിനും ചിലർ ഒരുങ്ങുന്നു.

നഴ്സിംഗിനെക്കുറിച്ചു പറയുമ്പോൾ ഓർക്കേണ്ട സംഗതി ഇന്ത്യൻ നഴ്സിംഗ് കൗൺസിലിന്റെ (INC) അംഗീകാരമാണ്. ഇന്ത്യയിൽ തന്നെ നല്ല ആശുപത്രികളിലും വിദേശത്തും ജോലി ലഭിക്കാൻ ഇത് അത്യാവശ്യവുമാണ്. കേരളത്തിൽ ഇപ്പോഴുള്ള നഴ്സിംഗ് സ്ഥാപനങ്ങൾക്കു മിക്കതിനും ഈ അംഗീകാരം ഇല്ലാത്തതിനാലും വർധിച്ച ചെലവ്, ഇംഗ്ലീഷ് പഠിക്കാനുള്ള സാഹചര്യം ഇല്ലായ്മ എന്നിവ മൂലവും നമ്മുടെ കുട്ടികളിൽ നല്ല പങ്കും മറ്റു സംസ്ഥാനങ്ങളിൽ, (പ്രത്യേകിച്ച് കർണാടകം, തമിഴ്നാട്, ആന്ധ്ര) പഠിക്കാനാണ് താൽപര്യപ്പെടുന്നത്.

ആന്ധ്രയിലും തമിഴ്നാട്ടിലും ചെലവ് അൽപം കുറവാണെങ്കിലും കർണാടകത്തിലെ നഴ്സിംഗ് പഠനം പല രക്ഷിതാക്കൾക്കും താങ്ങാനാവാത്തതായി മാറുന്നു. ഇതിന്റെ കാരണം തിരക്കുമ്പോഴാണ് ഞെട്ടിക്കുന്ന യാഥാർത്ഥ്യങ്ങൾ വെളിവാക്കുന്നത്. കർണാടകത്തിലെ ഒട്ടേറെ സ്ഥാപനങ്ങളിൽ വിദ്യാർഥി നേരിട്ടന്വേഷിച്ചാൽ പ്രവേശനം കിട്ടില്ല. സീറ്റ് തികഞ്ഞെന്നാവും മറുപടി. പക്ഷേ അതല്ല സത്യം. നഴ്സിംഗ് സ്ഥാപനങ്ങളുമായി ബന്ധപ്പെട്ടുള്ള ഇടനിലക്കാർ വൻതുക നൽകി സീറ്റുകൾ മുഴുവൻ മുൻകൂട്ടി ബുക്കു ചെയ്തുമാറ്റുന്നു. പിന്നീട് കോളെജ് അധികൃതർക്കോ യഥാർത്ഥ ഫീസിനോ പ്രസക്തിയില്ല. ഫീസ് തീരുമാനിക്കുന്നതും പത്രപരസ്യം വഴി പ്രവേശനം നൽകുന്നതും ഈ ഇടനിലക്കാർ തന്നെ. സ്ഥാപന ഉടമകളും കൂട്ടുനിൽക്കുന്ന ഈ ഒത്തുകളി വഴി കഴിഞ്ഞ വർഷം അനേകം കുട്ടികൾക്ക് നഴ്സിംഗ് സീറ്റൊന്നിന് നാൽപതിനായിരവും അൻപതിനായിരവും രൂപവരെ നഷ്ടപ്പെടേണ്ടി വന്നിട്ടുണ്ട്. ഈ വർഷം സ്ഥിതി മറിച്ചാവില്ല.

ഇവിടെയൊന്ന് 'കൃപാവര'ത്തിന്റെ പ്രസക്തി. അംഗീകൃത സ്ഥാപനങ്ങളിൽ അവിടത്തെ യഥാർത്ഥ ഫീസിൽ തന്നെ, ഒരു രൂപ പോലും ആർക്കും അധികം നൽകാതെ, പ്രവേശനം നേടാൻ കൃപാവരം വഴിയൊരുക്കുന്നു. അർഹരായ കുട്ടികൾക്ക് കഴിയുന്നത്ര സാമ്പത്തിക സഹായങ്ങൾ വിവിധ സ്രോതസുകളിൽ നിന്ന് ലഭ്യമാക്കുകയും ചെയ്യുന്ന 'കൃപാവരം' ആ പേര് അന്വർത്ഥമാക്കുന്നു.

നഴ്സിംഗിനു പുറമേ വിവിധ പാരാമെഡിക്കൽ, എൻജിനിയറിംഗ്, ബി.എസ്സിയുടെയും എ.എസ്സിയുടെയും സ്പെഷ്യൽ കോഴ്സുകൾ തുടങ്ങിയവയ്ക്കും ചേരാൻ 'കൃപാവരം' അവസരമൊരുക്കുന്നു. കൃപാവരത്തിന്റെ പ്രഥമ ലക്ഷ്യം കുട്ടികളുടെ താൽപര്യം തന്നെയാണ്. അതുകൊണ്ടാണ് 'ദി പീപ്പിൾ ഹു കെയർ ഫോർ ദി പ്യൂപ്പിൾസ്' എന്ന് 'കൃപാവരം' വിശേഷിപ്പിക്കപ്പെടുന്നത്.

**Gen. നഴ്സിംഗ് | BSc. നഴ്സിംഗ്**

*ബാംഗ്ലൂർ, മൈസൂർ, മംഗലാപുരം, കോളാർ, തുംകൂർ, ബിദർ, റായ്ചൂർ, ഹൈദരാബാദ്, വിശാഖപട്ടണം, കരിംനഗർ, ചെന്നൈ, കോയമ്പത്തൂർ, ഗ്വാളിയർ, ഗോവ, രാജസ്ഥാൻ, യു. പി, ഒറീസ, ____*

* INC അംഗീകാരമുള്ള ഒന്നാംനിര കോളെജുകളിൽ മാത്രം പ്രവേശനം. * കുറഞ്ഞ ഫീസ്. * ഡൊണേഷൻ ഇല്ല. * വൻകിട ആശുപത്രികളിൽ പരിശീലനം. * ബോണ്ടുള്ളതും ഇല്ലാത്തതുമായ സ്ഥാപനങ്ങൾ. * CGFNS, IELTS പരിശീലനം. * എല്ലാ സംസ്ഥാനങ്ങളിലും പെൺകുട്ടികൾക്ക് മാത്രമായുള്ള കോളെജുകളിലും പ്രവേശനം.

കൂടാതെ കേരളത്തിനുപുറത്തെ പ്രമുഖ കോളെജുകളിൽ BCA, BBA, Hotel Management, Hospital Management, Designing, BSc. (Special Courses), Engineering (all), Aeronautical - aircraft - marine engineering, MBA, MCA, MSW, MSc (Special Courses) തുടങ്ങിയ ഏത് കോഴ്സിലേക്കും പ്രവേശന സൗകര്യം.

**അടുത്ത ബാച്ചിലേക്ക് ഇപ്പോൾ സീറ്റുകൾ ഉറപ്പിക്കാം**

*On first come basis. No service charge*

*Deemed University-കൾ ഉൾപ്പെടെ മിക്ക പ്രമുഖകോളെജുകൾക്കും കേരളത്തിലെ ഏകപ്രതിനിധി*

**കൃപാവരം**
**KRIPAVARAM**

കോട്ടയം * പുനലൂർ * നിലമ്പൂർ * മൈസൂർ * ന്യൂഡെൽഹി

HO: 11/580, S.R.P. Market, Kollam - 690 539
Ph: 98464 76123, 94474 53123, 94475 69990, 94475 91391
E-mail: kripavaram97@hotmail.com; slomojohn@hotmail.com

*അർഹതയുള്ളവർക്ക് കൃപാവരത്തിന്റെയും ഇതര സന്നദ്ധ- മത സംഘടനകളുടെയും ക്രൈസ്തവസഭകളുടെയും സ്ഥാപനങ്ങളുടെയും മറ്റും സ്കോളർഷിപ്പും വിദ്യാഭ്യാസ സഹായവും പലിശരഹിത വായ്പയും മറ്റും മുൻഗണനാക്രമത്തിൽ, ലഭിക്കാനവസരമുണ്ട്.*

**THE PEOPLE WHO CARE FOR THE PUPILS**

*Advt.*

ങ്കിലും ആകട്ടെ. എന്നാൽ മലങ്കര സഭയിൽ ഇന്ന് കാണുന്ന കാതോലിക്കാസ്ഥാനം ഒരു ജനതയുടെ സ്വാതന്ത്ര്യബോധവും സഭയുടെ ദേശീയതയും സാർവ്വത്രികതയും ഒരുപോലെ സൂചിപ്പിക്കുന്ന സ്വയം ശീർഷകസ്ഥാനമാണ്. അതിന് കർത്താവിനോടല്ലാതെ, ഈ ഭൂമിയിലെ ഒരു അധികാര കേന്ദ്രത്തോടും സഭാപരമായ വിധേയത്വത്തിന്റെ പാഠങ്ങൾ അഭ്യസിക്കേണ്ടതില്ല. മാർത്തോമ്മാ ക്രിസ്ത്യാനികളുടെ സുശക്തവും സജീവവുമായ പാരമ്പര്യമാണത്. ഇതിനെതിരേ പോരാടുന്നവരോടുള്ള സഭയുടെ യുദ്ധമാണ് പതിനാറാം നൂറ്റാണ്ടുമുതൽ മലങ്കരയിൽ കണ്ടു വരുന്നത്.

സഭയുടെ സാർവത്രികത എന്നത് റോമാ പാപ്പായുടെ കീഴിൽ അണിനിരക്കുമ്പോൾ ലഭിക്കുന്നതാണ് എന്ന് പുരാതന അവിഭജിത സഭയിലെ ഏതു കാനോനിലാണ് രേഖപ്പെടുത്തിയിരിക്കുന്നത്? അതിനുള്ള വേദപുസ്തകപരവും വേദശാസ്ത്രപരവുമായ അടിസ്ഥാനങ്ങൾ എന്ത്? വേദവാക്യങ്ങളെ അവയുടെ പശ്ചാത്തലത്തിൽ നിന്ന് അടർത്തി മാറ്റി പഴകിയ ന്യായങ്ങൾ വീണ്ടും നിരത്തുമെന്നല്ലാതെ യഥാർത്ഥ ഉത്തരങ്ങൾ നല്കുവാൻ റോമാ സഭയിലെ വേദപണ്ഡിതന്മാർക്ക് എന്ത്കൊണ്ട് സാധിക്കുന്നില്ല? യഥാർത്ഥ ഉത്തരങ്ങൾ നല്കിയാൽ കുറ്റസമ്മതമായി മാറുമെന്ന ഭയം ക്രൈസ്തവർക്ക് ചേർന്നതല്ല.

ഓർത്തഡോക്സ്-യാക്കോബായ സഭയിലെ അച്ചടക്ക രാഹിത്യത്തിനു പരിഹാരമായി സാർവത്രിക സഭയോടു ചേരണമെന്നതാണ് ഐക്യദീപത്തിന്റെ അടുത്ത ആഹ്വാനം. മലങ്കരയിൽ അച്ചടക്ക രാഹിത്യം കണ്ട് തുടങ്ങിയതു പതിനാറാം നൂറ്റാണ്ടു മുതലാണ്. റോമാക്കരും ഇംഗ്ലീഷുകാരും ശീമക്കാരുമായ വിദേശികൾ മലങ്കര സഭയുടെ സീമകൾക്കുള്ളിൽ പ്രവേശിച്ചപ്പോൾ തുടങ്ങിയതാണിത്. മലങ്കരസഭയുടെ തനിമയ്ക്കും അഖണ്ഡതയ്ക്കും വേണ്ടി നിലകൊള്ളുന്നവർ വിഘടിതരോട് സന്ധിയില്ലാ നയം തുടരേണ്ടതായി വരുന്നു. ആരാണിവിടുത്തെ കുഴപ്പക്കാർ? വിദേശികൾ നീട്ടുന്ന പണവും അധികാരവും കണ്ട് മയങ്ങി അവരുടെ മുമ്പിൽ ഭാരത സഭയെ അടിയറ വച്ചുകൊടുക്കുവാൻ ശ്രമിക്കുന്നവരല്ലേ? ഇന്നും ഇതു തന്നെയല്ലേ പ്രശ്നം?

മലങ്കര സഭ ഇനിയും ശുദ്ധമാകേണ്ടിയിരിക്കുന്നു. വിദേശികളുടെ കീഴിൽ നിന്നാലേ സാർവത്രികത സാദ്ധ്യമാകയുള്ളൂ എന്നു കരുതുന്നവർ മലങ്കര സഭയിൽ ഉണ്ടെങ്കിൽ അവർക്കും റോമാ സഭയുടെ കീഴിൽ നിൽക്കുന്ന പൗരസ്ത്യ റീത്തു പ്രസ്ഥാനങ്ങളിലേക്കോ മറ്റോ ചേക്കേറി മലങ്കര സഭയെ രക്ഷിക്കാവുന്നതാണ്. വിശ്വാസ പ്രമാണത്തിൽ പ്രഖ്യാപിക്കുന്നതായ സഭയുടെ സ്വഭാവങ്ങളുടെ (ഏകം, വിശുദ്ധം, കാതോലികം, അപ്പോസ്തോലികം) അർത്ഥം പുരാതന അവിഭജിത സഭാ പിതാക്കന്മാരും കാനോനുകളും വ്യക്തമാക്കിയിട്ടുണ്ട്. അതു മനസ്സിലാക്കി സഭാ ജീവിതം നയിക്കാൻ സാധിക്കാത്ത ആരെങ്കിലുമുണ്ടെങ്കിൽ മെത്രാപ്പോലീത്താ ആയാലും, വൈദീകനായാലും, അയ്മേനി ആയാലും, സഭക്ക് പുറത്ത് പോയി സഭ ശുദ്ധീകരിക്കപ്പെടുന്നതു തന്നെയാണ് നല്ലത്.

പത്രാധിപ ലേഖനത്തിലെ ഒരു വാചകം ഈ ലേഖകന്റെ പ്രത്യേക ശ്രദ്ധയിൽ വന്നു: "ബലഹീനരും പാപികളുമായ ജനങ്ങളുടെ ആധിപത്യത്തേക്കാൾ ദൈവാധിപത്യം ശക്തമാകുമ്പോഴേ സഭ ആത്മീയമായും സാമൂഹികമായും ശക്തമാകയുള്ളൂ. സഭ ജനങ്ങളുടെ അസോസിയേഷനല്ല ദൈവം വിളിച്ചു ചേർത്ത കൂട്ടായ്മയാണ്." റോമൻ കത്തോലിക്കരുടെ കാഴ്ചപ്പാടനുസരിച്ച് വിശ്വാസികൾ ബലഹീനരും പാപികളും, വൈദീകഗണം വിശുദ്ധരും ആണെന്നാണോ? "ജനാധിപത്യം" പറഞ്ഞാൽ ഇഷ്ടമുള്ളവരെ മെത്രാനാകുവാൻ പറ്റുമോ? അതുകൊണ്ട് "ദൈവാധിപത്യം" പറഞ്ഞ് പാവം ജനത്തെ വഞ്ചിച്ച് ഭരണത്തിലിരിക്കുന്ന മെത്രാന്റെ "മാനസപുത്രനെ" മെത്രാനാക്കാമല്ലോ.!

സഭ ജനങ്ങളുടെ അസോസിയേഷനാണെന്ന് ഓർത്തഡോക്സ് സഭ പഠിപ്പിക്കുന്നതായി ഐക്യദീപം ചുമതലക്കാർക്കെങ്ങനെ മനസ്സിലായി? ഓർത്തഡോക്സ് സഭയിൽ ജനാധിപത്യമല്ല മറിച്ച് വിശ്വാസികളുടേയും വൈദീക ഗണത്തിന്റേയും ക്രിസ്തുവിലധിഷ്ഠിതമായ സമന്വയമാണുള്ളത്. അതാണ് യഥാർത്ഥ ദൈവജനത്തിന്റെ കൂട്ടായ്മ.

മലങ്കരസഭയുടെ കാതോലിക്കാ ബാവാ ആരുടെയും കീഴ്സ്ഥാനിയല്ല. അദ്ദേഹം മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷനാണ്. റോമിലെ മാർപാപ്പയോടു മാത്രമല്ല എല്ലാ പുരാതന അപ്പോസ്തോലിക സഭകളുടേയും അദ്ധ്യക്ഷന്മാരോട് സഹോദരൻ എന്ന നിലയിൽ അദ്ദേഹം ഐക്യത്തിലും സംസർഗ്ഗത്തിലും വരണം. അത് വി. കുർബ്ബാനയിലുള്ള ഐക്യമാണ്. അതിലാണ് സാർവ്വത്രികതയും പ്രാദേശികതയും ഉൾക്കൊണ്ടിരിക്കുന്നത്.

മലങ്കര ഓർത്തഡോക്സ് സഭയെ അവഹേളിക്കുന്ന രീതി റീത്തുകാർ തുടങ്ങിയിട്ട് നാളുകളേറെയായി. ഐക്യദീപം പോലെയുള്ള പ്രസിദ്ധീകരണങ്ങൾക്ക് ഇത് ഒട്ടും തന്നെ ഭൂഷണമല്ല. റീത്തു സഭാ നേതൃത്വം ഇതു മനസ്സിലാക്കി പ്രതികരിച്ചാൽ സഭാ ഐക്യ പ്രസ്ഥാനം തളരാതെ മുന്നോട്ടു പോകും.



## അവനെ പിണക്കിയാലോ?

ശിശു സ്നാന കൽപ്പടവിൽ  
ആചാര്യൻ മൂന്നു ചൊല്ലി:-  
"സാത്താനെ ഉപേക്ഷിക്കുന്നു-  
യേശുവിനെ സ്വീകരിക്കുന്നു"  
തലത്തൊട്ടപ്പൻ ഏറ്റുചൊല്ലി:-  
"യേശുവിനെ സ്വീകരിക്കുന്നു  
യേശുവിനെ സ്വീകരിക്കുന്നു  
യേശുവിനെ സ്വീകരിക്കുന്നു!!!  
ആചാര്യൻ തലത്തൊട്ടപ്പനോടങ്ങാരാഞ്ഞു:"  
"എന്തേയേറ്റു ചൊല്ലാഞ്ഞെ?  
സാത്താനേ ഉപേക്ഷിക്കുന്നേന്ന്"  
വിക്കി വിമ്മിട്ടപ്പെ-  
ട്ടപ്പനുരിയാടി:-  
അവനെയങ്ങനങ്ങു-  
പിണക്കിയാലോ?"

– ബേബി വെണ്ണിക്കുളം

## ജോൺപോൾ മാർപാപ്പായുടെ.....

22-ാം പേജിൽ നിന്നു തുടർച്ച

തുടങ്ങിയ പിതാക്കന്മാർ അവരുടെ പ്രസിദ്ധീകരണങ്ങളിൽ ഇത്തരം ഒരു പടം വക്കുവാൻ തയ്യാറാകുമോ? ചങ്ങനാശ്ശേരി അതിരൂപതയിൽ ഏകദേശം 5 ലക്ഷം വിശ്വാസികളെങ്കിലും ഉണ്ടാവും. സ്ഥാപനങ്ങളുടെ വലിപ്പത്തിലും, മറ്റ് അധികാരങ്ങൾ കൊണ്ടും ഉന്നതശ്രേണിയിലിരിക്കുന്ന പവ്വത്തിൽ പിതാവ് പരിശുദ്ധ തോമാശ്ലീഹായുടെ സിംഹാസനത്തിൽ ആരൂഢനായിരിക്കുന്ന പ. ബാവാതിരുമേനിയെ സഹോദരീസഭയുടെ മേലദ്ധ്യക്ഷനായി ആദരിച്ചു സ്വീകരിക്കുന്നത് എത്രയോ പ്രാവശ്യം നാമൊക്കെ ദർശിച്ചിരിക്കുന്നു. മഹാന്മാർക്ക്, മഹത്തുക്കളെ തിരിച്ചറിയാം. അല്പന്മാരിൽ നിന്ന് അതു പ്രതീക്ഷിക്കാനാവില്ല.

മതപരിവർത്തനവും, സഭാ പരിത്യാഗവും നടത്തിയിട്ടുള്ളവരുടെ പ്രസംഗങ്ങൾക്ക് ഒരു സാധർമ്മ്യമുണ്ടെന്ന് ശ്രദ്ധിച്ചാൽ അറിയാം. മുസ്ലിം, ക്രിസ്ത്യാനിയായാൽ ആദ്യം ദുഷി പറയുന്നത് തനിക്ക് ജന്മം നൽകിയ ഇസ്ലാം മതത്തെയാണ്. അതുപോലെ കത്തോലിക്കാ സഭയിൽ നിന്ന് പെന്തിക്കോസ്തു സഭയിൽ പോയാൽ, അയാളുടെ സാക്ഷ്യം കത്തോലിക്കാ സഭയുടെ ദുഷ്യങ്ങളെ ചൂണ്ടിക്കാട്ടിയാണ്. മൂന്നു നാലു വർഷങ്ങൾ കഴിയുമ്പോൾ ഇതു സ്വാഭാവികമായി നിന്നുപോകും. റീത്തുകാർ ഈ ബലാരിഷ്ടതയിൽ നിന്ന് ഇപ്പോഴും രക്ഷ പ്രാപിച്ചിട്ടില്ല. അവർക്ക് നിലനിൽക്കണമെങ്കിൽ പ്രായമുള്ള അവരുടെ പിതാക്കന്മാരും ഇന്നുള്ള മധ്യവയസ്കരുടെ പിതാക്കന്മാരും മാമോദീസായേറ്റ മാതൃസഭയെ ദുഷി പറഞ്ഞുകൊണ്ടേയിരിക്കണം. മാതൃസഭയെ ഒറ്റിക്കൊടുത്ത മാർ ഈവാനിയോസ് മരണക്കിടക്കയിൽ പശ്ചാത്തപിച്ച്, ഒരു കാലത്ത് അദ്ദേഹത്തിന്റെ പ്രിയ സുഹൃത്തായിരുന്ന നമ്മുടെ പാറേട്ട് ഈവാനിയോസ് തിരുമേനിയിൽ നിന്ന് 'ഹൂസോയോ' അഥവാ പാപമോചനം സ്വീകരിച്ചു. സഭാ ഐക്യത്തിന്റെ ഈ കാലഘട്ടത്തിൽ ഇത്തരം കഥകൾ വളരുന്ന തലമുറയെ പഠിപ്പിക്കേണ്ട എന്നു വച്ചാൽ ദുരാത്മാവ് ബാധിച്ച ഈ റീത്തുകാർ സമ്മതിക്കുകയില്ല. പേപ്പസിയുടെ നാറുന്ന കഥകളും യൂറോപ്പിലെയും അമേരിക്കയിലെയും ജീർണ്ണമായിക്കൊണ്ടിരിക്കുന്ന കത്തോലിക്കാ സഭയിലെ അധാർമ്മികതയും ഒക്കെ മറ്റു സഭകളെ കൊണ്ട് പറയിപ്പിച്ചേ അവർ അടങ്ങുകയുള്ളു എന്നു തോന്നുന്നു. മാതൃസഭയെ നശിപ്പിക്കാനുള്ള അവരുടെ വ്യാഗ്രത കാണുമ്പോൾ മഹാനായ ജോൺ പോൾ രണ്ടാമന്റെ മാതൃകയല്ല അവർ പിൻതുടരുന്നത് എന്നു ചിന്തിച്ചുപോകുന്നു. ഇരുളടഞ്ഞ കാലഘട്ടത്തിൽ റോമാസഭയെ നയിച്ച പല പോപ്പുമാരുണ്ടായിരുന്നു. ഒരാളുടെ കബറിടത്തിൽ ഇപ്രകാരം എഴുതിയിട്ടുണ്ടത്രേ–"He came like a fox, died like a dog" (കുറുക്കനെപ്പോലെ വന്നു പട്ടിയെപ്പോലെ ചത്തു) ഇത്തരം പോപ്പുമാരായിരിക്കും ഈ റീത്തുകാർക്ക് മാതൃകയായിട്ടുള്ളത്. 21-ാം നൂറ്റാണ്ടിൽ സഭയ്ക്ക് നല്ല നേതൃത്വം നൽകിയ ജോൺപോൾ രണ്ടാമന്റെ ആത്മാവിനെ വേദനിപ്പിക്കാതിരിക്കാനുള്ള വിവേകം റീത്തുകാർക്കുണ്ടാകട്ടെ എന്ന് പ്രാർത്ഥിക്കുന്നു. ❖

## റീത്ത് കാതോലിക്കാ വെറും.....

27-ാം പേജിൽ നിന്നു തുടർച്ച

ഞെടുപ്പു വരികയും ഭൂരിപക്ഷത്തിന്റെ വികാരം അംഗീകരിക്കപ്പെടുകയും ചെയ്താൽപ്പിന്നെ ഒരു സുറിയാനി ക്രിസ്ത്യാനിയും ഈ (ഇല്ലാത്ത) സ്ഥാനം കാണില്ല. ഈ യാഥാർത്ഥ്യം റോമിനുപോലും അറിയാമോ എന്നു സംശയമാണ്. അറിഞ്ഞാൽ, ഒരുപക്ഷേ ഒരിക്കൽ മൂന്നു പാത്രിയർക്കീസുമാരുണ്ടായിരുന്ന ബൈസന്റിയൽ റീത്ത് റോമൻ കത്തോലിക്കരായ അന്ത്യോഖ്യ, അലക്സാൻഡ്രിയ, യെറുശലേം ഇവയ്ക്കു അംഗബലമില്ലാത്തതിനാൽ സംഭവിച്ചതു ഇവിടുത്തെ റീത്തുകാർക്കും സംഭവിക്കും. ഇന്ന് ഈ മൂന്നു റീത്ത് പാത്രിയർക്കീസുമാരുടെയും സ്ഥാനം ലയിപ്പിച്ച് ഒരെണ്ണമാക്കി മാറ്റിയിരിക്കുകയാണ്.

ഇതുകൊണ്ടെന്നും *മലങ്കര മെത്രപ്പോലീത്തൻ മേജർ ആർച്ച്ബിഷപ്പ് മോറാൻ മാർ മാർ ബസേലിയോസ് സിറിൽ കാതോലിക്കാ ബാവ* ഈ വിശേഷണം ഉപേക്ഷിക്കുമെന്ന് കരുതരുത്. കാരണം അജ മോഷണത്തിന് ഏതു വേഷവും കെട്ടാൻ റോമാസഭ എന്നും തയാറാണ്. ഇതിനുള്ള പ്രകടമായ തെളിവ് 1986-ലെ കോട്ടയം രൂപത പ്ലാറ്റിനം ജൂബിലി സ്മരണികയുടെ 108-ാം പേജിലുണ്ട്. ക്നാനായ സമൂഹത്തിൽ നിന്നും റോമ്മാസഭയിൽ ചേർന്നവരെ പ്രീതിപ്പെടുത്താൻ ലത്തീനികരിക്കപ്പെട്ട പാശ്ചാത്യ സുറിയാനി തക്സ ഉപയോഗിച്ച് കുർബാന ചൊല്ലിയ കോട്ടയം മെത്രാൻ മാർ തോമസ് തറയിൽ, പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിലെ കാപ്പ ധരിച്ചു നിൽക്കുന്ന ഒരു ചിത്രമാണത്. അംശവസ്ത്രങ്ങളുടെ കൂട്ടത്തിൽ സന്യാസ (റമ്പാൻ) ചിഹ്നമായ –ആശ്രമാധ്യക്ഷൻ നൽകുന്ന– *മസ്നപ്സ* കൂടിയണിഞ്ഞ ചിത്രം. മാർ തോമസ് തറയിൽ പൗരസ്ത്യ പാരമ്പര്യ പ്രകാരമുള്ള ഒരു റമ്പാൻ അല്ല. പൗരസ്ത്യ സഭയിൽ റമ്പാന്റെ ശിരോവസ്ത്രമാണ് *മസ്നപ്സ*. ഇതു ധരിക്കാൻ പട്ടം വേണമെന്നില്ല. നിയമമില്ലെങ്കിലും പാശ്ചാത്യ സുറിയാനി പാരമ്പര്യത്തിൽ റമ്പാൻമാരെ മാത്രമേ മെത്രാനാക്കൂ എന്നതിനാൽ നസ്രാണി മനസ്സിൽ *മസ്നപ്സ*, മെത്രാന്റെ സ്ഥാനചിഹ്നമാണ്. ഈ ചിന്താഗതി മുതലെടുക്കാനാണ് അദ്ദേഹം ഈ വേഷം കെട്ടിയത്.

ഇന്ത്യ ഒരു സ്വതന്ത്ര ജനാധിപത്യ രാഷ്ട്രമാണ്. മാന്യമായ ഏതൊരു വസ്ത്ര-വേഷഭൂഷാധികളും ധരിക്കാൻ ഈ രാജ്യത്ത് സ്വാതന്ത്ര്യമുണ്ട്. അതുപോലെതന്നെ കുട്ടികൾക്കു ഏതു പേരു നൽകുവാനും ഈ രാജ്യത്ത് സ്വാതന്ത്ര്യമുണ്ട്. മന്ത്രി, രാജകുമാരൻ തുടങ്ങിയ പേരുള്ള മലയാളികളുണ്ട്. പ്രായപൂർത്തിയായശേഷം ഗസറ്റിൽ പരസ്യം ചെയ്ത് പേരുമാറുകയുമാകാം. ബഥനി സന്യാസ സമൂഹത്തിൽ ചേർന്നപ്പോൾ ജയിംസ് മലഞ്ചെരിവിൽ, സിറിൽ മലഞ്ചെരിവിൽ എന്ന് പേരു മാറിയതുപോലത്തെ ഒരു പേരുമാറ്റം മാത്രമാണ് ഇപ്പോഴത്തെ അദ്ദേഹത്തിന്റെ *മോറാൻ മാർ കാതോലിക്കാ*. അതിനപ്പുറം ഈ വേഷത്തിനോ പേരിനോ യാതൊരു അടിത്തറയും അർത്ഥവുമില്ല. ❖

വർഗീസ് ജോൺ, തോട്ടപ്പുഴ

# റോമൻ കത്തോലിക്കാ സഭ

ലോകത്തിലെ ഏറ്റവും വലിയ ക്രൈസ്തവ സഭ. 110 കോടികൾ വിശ്വാസികൾ ഉണ്ടെന്ന് കണക്കാക്കപ്പെടുന്നു. റോമിലെ മാർപാപ്പായാണു പരമാദ്ധ്യക്ഷൻ.

## റീത്തുകൾ

ലത്തീനിലെ 'റീത്തൂസ്' എന്ന വാക്കിൽ നിന്നാണ് 'റീത്ത്' എന്ന പദമുണ്ടായത്. രീതി, ആചാരം എന്നൊക്കെയാണർത്ഥം. ആരാധനയിലും ഭരണസംവിധാനത്തിലും അതാതു പാരമ്പര്യങ്ങൾ അംഗീകരിച്ചുകൊണ്ട് മാർപാപ്പായുടെ ആധിപത്യവും റോമൻ വിശ്വാസവും സ്വീകരിക്കുന്നതാണ് ഓരോ റീത്തും.

റോമൻ കത്തോലിക്കാസഭ, റീത്തുകളെ 'സഭകൾ' എന്നു വിശേഷിപ്പിക്കുന്നു. വിവിധ സഭകളുടെ കൂട്ടായ്മയായി റോമൻ കത്തോലിക്കാ സഭ അവകാശപ്പെടുന്നു. ആകെ 25 റീത്തുകളാണുള്ളത്. ഇവയെ പാശ്ചാത്യ- പൗരസ്ത്യ റീത്തുകൾ എന്നിങ്ങനെ രണ്ടായി തിരിക്കാം.

പാശ്ചാത്യ റീത്തുകളിൽ റോമൻ ആരാധനക്രമപാരമ്പര്യം പാലിക്കുന്ന ലത്തീൻ റീത്താണ് ഏറ്റവും പ്രധാനം. റോമാ സഭയിലെ ബഹുഭൂരിപക്ഷം വിശ്വാസികളും ഇതിലുൾപ്പെടുന്നു. അംബ്രോസിയൻ (ഉത്തര ഇറ്റലി), ഗാള്ളിക്കൻ (ഫ്രാൻസ്), മൊസാറബിക്ക് (സ്പെയിൻ) തുടങ്ങിയ ചെറിയ റീത്തുകളും ഇതിലുൾപ്പെടുന്നു.

ഇരുപത്തിയൊന്ന് പൗരസ്ത്യ റീത്തുകളെ താഴെപ്പറയുന്ന അഞ്ച് ആരാധനാക്രമ കുടുംബങ്ങളിൽ ഉൾപ്പെടുത്താം. ഇവയിൽ മിക്ക റീത്തുകളും വിവിധ പൗരസ്ത്യ സഭകളിൽ നിന്ന് റോമാ സഭയിൽ ചേർന്ന സഭാസമൂഹങ്ങളാണ്.

1. **അലക്സന്ത്രിയൻ** – കോപ്റ്റിക്, എത്യോപ്യൻ 2. **അർമേനിയൻ** – അർമേനിയൻ 3. **അന്ത്യോഖ്യൻ (പാശ്ചാത്യ സുറിയാനി)** – സിറിയൻ, മാരോനൈറ്റ്, സീറോ മലങ്കര 4. **കൽദായ (പൗരസ്ത്യ സുറിയാനി)** – കൽദായ, സീറോ മലബാർ 5. **ബൈസന്റയിൻ** – ഗ്രീക്ക് മെൽക്കൈറ്റ്, യുക്രേനിയൻ, റുമേനിയൻ, റുതേനിയൻ, സ്ലോവാക്ക്, ഹംഗേറിയൻ, ഇറ്റാലോ-അൽബേനിയൻ, ബൾഗേറിയൻ, ഗ്രീക്ക്, റഷ്യൻ, ബൈലോറഷ്യൻ, യുഗോസ്ലാവിയൻ, അൽബേനിയൻ.

അന്ത്യോഖ്യൻ-കൽദായ റീത്തുകളെ പൊതുവെ സുറിയാനി റീത്തുകൾ എന്നു പറയുന്നു. ലത്തീൻ, സീറോ മലബാർ, സീറോ മലങ്കര എന്നീ മൂന്നു റീത്തുകളാണ് ഭാരതത്തിലുള്ളത്.

ഭരണസംവിധാനത്തിന്റെ അടിസ്ഥാനത്തിൽ റീത്തുകളെ നാലായി തിരിക്കാം.

1. പാത്രിയാർക്കൽ – ലത്തീൻ, കോപ്റ്റിക്, ഗ്രീക്ക്-മെൽക്കൈറ്റ്, മാരോനൈറ്റ്, സിറിയൻ, അർമേനിയൻ, കൽദായ. 2. മേജർ ആർക്കി എപ്പിസ്കോപ്പൽ -യുക്രേനിയൻ, സീറോ-മലബാർ, സീറോ – മലങ്കര. 3. മെത്രാപ്പോലീത്തൻ – എത്യോപ്യൻ, റുമേനിയൻ, റുതേനിയൻ തുടങ്ങിയവ. 4. മെത്രാന്മാർ നേതൃത്വം നൽകുന്ന മറ്റ് ബൈസന്റയിൻ റീത്തുകൾ.

പാത്രിയാർക്കൽ റീത്തിനു തുല്യമായ സ്വയം ഭരണാവകാശമുള്ള സ്വയാധികാര പൗരസ്ത്യ റീത്തുകളാണ് മേജർ ആർക്കി എപ്പിസ്കോപ്പൽ റീത്തുകൾ. പാത്രിയർക്കീസിനെ അതാതു റീത്തുകളുടെ സിനഡിന് തെരഞ്ഞെടുക്കുകയും വാഴിക്കുകയും ചെയ്യാം. എന്നാൽ മേജർ ആർച്ചു ബിഷപ്പിന്റെ തെരഞ്ഞെടുപ്പ് മാർപാപ്പാ അംഗീകരിക്കണം. മെത്രാപ്പോലീത്തൻ റീത്തുകളുടെ തലവന്മാരെ മാർപാപ്പാ നിയമിക്കുന്നു.

## പാത്രിയർക്കീസ്

റോമൻ കത്തോലിക്കാ സഭയിൽ ഒരു സമയത്ത് 15 പാത്രിയർക്കേറ്റുകൾ വരെയുണ്ടായിരുന്നു. ഇപ്പോൾ 11 പാത്രിയർക്കീസുമാരാണുള്ളത്. റോമിലുള്ള പാശ്ചാത്യ പാത്രിയർക്കേറ്റ് ഒഴികെയുള്ള മിക്ക പാത്രിയർക്കേറ്റുകളും പൗരസ്ത്യ സഭകളിലെ (ബൈസന്റയിൻ-ഓറിയന്റൽ ഓർത്തഡോക്സ്, അസിറിയൻ) പുരാതന പാത്രിയർക്കേറ്റുകൾക്ക് സമാന്തരമായി സൃഷ്ടിക്കപ്പെട്ടവയാണ്.

മാർപാപ്പായാണ് പാശ്ചാത്യ പാത്രിയർക്കീസ്. അദ്ദേഹം ലത്തീൻ റീത്തിന്റെ തലവനാണ്. റോമാ സഭയിൽ ആറ് പൗരസ്ത്യ കത്തോലിക്കാ പാത്രിയർക്കീസുമാരുണ്ട്. (1) അലക്സന്ത്രിയായിലെ കോപ്റ്റിക് (1824) (2) അന്ത്യോഖ്യായിലെ ഗ്രീക്ക് മെൽക്കൈറ്റ് (3) അന്ത്യോഖ്യായിലെ മാരോനൈറ്റ് (4) അന്ത്യോഖ്യായിലെ സിറിയൻ (5) സിലീ

## ക്രൈസ്തവ ലോകത്തെ പാത്രിയർക്കീസുമാർ

പുരാതന റോമാ സാമ്രാജ്യത്തിലെ റോം, കോൺസ്റ്റാന്റിനോപ്പിൾ, അലക്സന്ത്ര്യാ, അന്ത്യോഖ്യാ, ജറുസലേം എന്നീ നഗരങ്ങളിലെ ബിഷപ്പുമാർക്ക് നാലും അഞ്ചും നൂറ്റാണ്ടുകളിൽ നൽകപ്പെട്ട പദവിയാണ് 'പാത്രിയർക്കീസ്'. ആധുനികകാലത്ത് സ്വയം ശീർഷകത്വമുള്ള (autocephalous) പൗരസ്ത്യ സഭകളുടെ തലവന്മാർക്കും ഈ പദവിയുണ്ട്. നാമമാത്രമായി (Titular) ഈ സ്ഥാനപ്പേര് ഉപയോഗിക്കുന്നവരുമുണ്ട്.

ബൈസന്റയിൻ (ഗ്രീക്ക്) ഓർത്തഡോക്സ് സഭാകുടുംബത്തിൽ ഒമ്പതു പാത്രിയർക്കീസുമാരാണുള്ളത്. അവരിൽ കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസ് 'എക്യുമെനിക്കൽ പാത്രിയർക്കീസ്' എന്നറിയപ്പെടുന്നു. അർമേനിയൻ സഭയിലെ നാലുപേർ ഉൾപ്പെടെ ഓറിയന്റൽ ഓർത്തഡോക്സ് സഭകളിൽ എട്ടു പേർ പാത്രിയർക്കീസ് എന്ന് അറിയപ്പെടുന്നു. അസീറിയൻ (നെസ്തോറിയൻ) സഭയിൽ രണ്ടു പാത്രിയർക്കീസുമാരുണ്ട്. റോമൻ കത്തോലിക്കാ സഭയിൽ 'പാശ്ചാത്യ പാത്രിയർക്കീ'സായ മാർപാപ്പാ ഉൾപ്പെടെ 11 പാത്രിയർക്കീസുമാരുണ്ട്.

ഗോവയുടെയും ഡാമന്റെയും മെത്രാപ്പോലീത്തായും ഈസ്റ്റ് ഇൻഡീസ് പാത്രിയർക്കീസുമായ ഡോ. ഫിലിപ്പ് നെരി അന്റോണിയോ സെബാസ്റ്റ്യാവോ ഡോ റൊസാരിയോ ഫെറാവോ ആണ് ഭാരതത്തിൽ നാമമാത്രമായിട്ടാണെങ്കിലും 'പാത്രിയർക്കീസ്' എന്നറിയപ്പെടുന്ന ഏക സഭാദ്ധ്യക്ഷൻ. 1886-ലാണ് ഈ ലത്തീൻ സ്ഥാനിക പാത്രിയർക്കേറ്റ് സ്ഥാപിച്ചത്.

ഷ്യായിലെ അർമേനിയൻ (1742) (6) ബാബിലോണിലെ കൽദായ (1553).

ഇവർ യഥാക്രമം കോപ്റ്റിക്, ഗ്രീക്ക്-മെൽക്കൈറ്റ്, മാരോനൈറ്റ്, സിറിയൻ, അർമേനിയൻ, കൽദായ റീത്തുകളുടെ തലവന്മാരാണ്. എല്ലാവരും മാർപാപ്പായുടെ കീഴിലാണ്. അന്ത്യോഖ്യായുടെയും അലക്സന്ത്രിയായുടെയും ജറുസലേമിന്റെയും ബൈസന്റയിൻ (ഗ്രീക്ക്) കത്തോലിക്കാ പാത്രിയർക്കീസാണ് അന്ത്യോഖ്യായിലെ മെൽക്കൈറ്റ് പാത്രിയർക്കീസ്. അന്ത്യോഖ്യായിൽ മൂന്ന് കത്തോലിക്കാ പാത്രിയർക്കീസുമാരുണ്ട്. അർമേനിയൻ, കൽദായ റീത്തു തലവന്മാർ ചരിത്രപരമായി കാതോലിക്കോസ് അഥവാ കാതോലിക്കാ എന്നറിയപ്പെടേണ്ടതിനു പകരം പാത്രിയർക്കീസ് എന്നറിയപ്പെടുന്നു. കാതോലിക്കേറ്റുകൾക്കു സമാന്തരമായി സൃഷ്ടിക്കപ്പെട്ടതാണ് ഇവ രണ്ടും. കോപ്റ്റിക് കത്തോലിക്കാ പാത്രിയർക്കീസ് ചരിത്രപരമായി പോപ്പ് എന്നു വിളിക്കപ്പെടേണ്ടതാണെങ്കിലും അത് അനുവദിച്ചിട്ടില്ല.

പാശ്ചാത്യ (ലത്തീൻ/റോമൻ) റീത്തിലും മാർപാപ്പായെ കൂടാതെ ചില പാത്രിയർക്കീസുമാരുണ്ട്. ജറുസലേമിലെ ലത്തീൻ പാത്രിയർക്കീസാണ് (1847) അവരിൽ പ്രധാനി. അദ്ദേഹത്തിന് സമീപ പ്രദേശങ്ങളിൽ പരിമിതമായ അധികാരമുണ്ട്. കുരിശു യുദ്ധകാലത്ത് സ്ഥാപിച്ച കോൺസ്റ്റാന്റിനോപ്പിൾ, അലക്സന്ത്രിയാ, അന്ത്യോഖ്യാ എന്നീ ലത്തീൻ പാത്രിയർക്കേറ്റുകൾ 1964 ൽ നിർത്തലാക്കി. വെനീസ് (1451), ലിസ്ബൺ (1716), വെസ്റ്റ് ഇൻഡീസ് (മാഡ്രിഡ്, 1524), ഈസ്റ്റ് ഇൻഡീസ് (ഗോവ, 1886) എന്നിവിടങ്ങളിൽ നാലു ലത്തീൻ സ്ഥാനിക പാത്രിയർക്കീസുമാരുണ്ട്. ഇവർക്കു പ്രത്യേക ഭരണാധികാരമില്ല; ബഹുമതി മാത്രമേയുള്ളു. വെസ്റ്റ് ഇൻഡീസ് (മാഡ്രിഡ്) ലത്തീൻ പാത്രിയർക്കേറ്റ് 1963 മുതൽ ഒഴിഞ്ഞു കിടക്കുന്നു.

പാത്രിയർക്കീസിനുള്ള എല്ലാ അധികാരാവകാശങ്ങളും മേജർ ആർച്ചുബിഷപ്പിനുണ്ട്. യുക്രേനിയൻ (1963), സീറോ മലബാർ (1992), സീറോ മലങ്കര (2005) എന്നീ പൗരസ്ത്യ റീത്തുകളുടെ തലവന്മാർ മേജർ ആർച്ചുബിഷപ്പുമാരാണ്.

## കർദിനാൾ

റോമാ സഭയിൽ മാർപാപ്പാ കഴിഞ്ഞുള്ള സ്ഥാനം. മാർപാപ്പായെ തെരഞ്ഞെടുക്കുകയും ഭരണകാര്യങ്ങളിൽ ഉപദേശിക്കുകയും ചെയ്യുന്ന സംഘത്തിലെ അംഗം. 1059-ലാണ് കർദിനാൾമാർ മാർപാപ്പായെ തെരഞ്ഞെടുക്കുന്ന രീതിയുണ്ടായത്. ബിഷപ്പുമാരിൽ നിന്നാണ് സാധാരണയായി കർദിനാൾമാരെ മാർപാപ്പാ നാമനിർദേശം ചെയ്യുന്നത്. കർദിനാൾമാരെ മൂന്നു ഗണമായി തിരിച്ചിരിക്കുന്നു.

1) കർദിനാൾ ബിഷപ്പ് - ഡീൻ, സബ്ഡീൻ എന്നിവരുൾപ്പെടെ ലത്തീൻ റീത്തിലെ ആറു പേരും പൗരസ്ത്യ കത്തോലിക്കാ പാത്രിയർക്കീസുമാരിൽനിന്നു കർദിനാൾ പദവിയിലെത്തുന്നവരും ഉൾപ്പെടുന്നു. ഇപ്പോൾ ഒൻപതു പേർ ഈ ഗണത്തിൽ വരുന്നു.

2) കർദിനാൾ പ്രീസ്റ്റ് - ഭരണാധികാരമുള്ള മെത്രാപ്പോലീത്താമാരിൽ നിന്നും ആർച്ചുബിഷപ്പുമാരിൽനിന്നും തെരഞ്ഞെടുക്കപ്പെടുന്ന ഇവരാണ് കർദിനാൾ തിരുസംഘത്തിലെ ബഹുഭൂരിപക്ഷം പേരും.

3) കർദിനാൾ ഡീക്കൻ - സ്ഥാനിക ആർച്ചുബിഷപ്പുമാരാണ് ഇതിൽ സാധാരണയായി ഉൾപ്പെടുക (ഇപ്പോൾ 27 പേർ).

ഇപ്പോൾ ആകെ 183 കർദിനാൾമാരുണ്ട്. കഴിഞ്ഞ പേപ്പൽ തെരഞ്ഞെടുപ്പിൽ 80 വയസിൽ താഴെയുള്ള 117 പേർക്കായിരുന്നു വോട്ടവകാശം. ഭാരതത്തിൽ ഇതുവരെ ഒൻപത് പേർ കർദിനാൾ പദവിയിലെത്തിയിട്ടുണ്ട്. ഇപ്പോഴുള്ള അഞ്ചു പേരും കർദിനാൾ വൈദികരാണ്. മൂന്നു പേർക്കായിരുന്നു വോട്ടവകാശം. മേജർ ആർച്ചുബിഷപ്പ് മാർ വർക്കി വിതയത്തിൽ ആണ് ഏക മലയാളി. മുമ്പ് രണ്ട് മലയാളികൾ ഈ പദവിയിലെത്തിയിട്ടുണ്ട്.

റോമാ സഭയിലെ ഔദ്യോഗിക മുൻഗണനാ ക്രമത്തിൽ (1815) കർദിനാളിന് താഴെയാണ് പൗരസ്ത്യ - ലത്തീൻ പാത്രിയർക്കീസുമാരുടെ സ്ഥാനം. അതിനും താഴെ മേജർ ആർച്ച് ബിഷപ്പ് വരും. കാതോലിക്കോസ് എന്ന പദവി ഇതിൽ കാണുന്നില്ല. എന്നാൽ കർദിനാൾ പദവിയില്ലാത്ത പൗരസ്ത്യ പാത്രിയർക്കീസുമാരെ കർദിനാൾ ബിഷപ്പിന്റെയും കർദിനാൾ വൈദീകന്റെയും ഇടയ്ക്കുള്ള പദവി നൽകുന്ന രീതിയുണ്ട്. എങ്കിലും ഇവർക്കു പേപ്പൽ തെരഞ്ഞെടുപ്പിൽ വോട്ടവകാശമില്ല.



# ഇന്ത്യയിലെ കത്തോലിക്കാ റീത്തുകൾ

**1. സിറോ-മലബാർ റീത്ത്:-** ഇൻഡ്യയിൽ ക്രൈസ്തവ സമൂഹത്തിന്റെ തുടക്കം കേരളത്തിലാണ്. 16-ാം നൂറ്റാണ്ടുവരെ കേരളത്തിലെ നസ്രാണികളുടെ ആത്മീയ ദിഷ്ടതികൾ പേർഷ്യൻ സഭയിലെ മേല്പട്ടക്കാർ നടത്തിവന്നു. 1599-ലെ ഉദയംപേരൂർ സുന്നഹദോസോടെ സുറിയാനി നസ്രാണികൾ പൂർണ്ണമായും റോമൻ കത്തോലിക്കാ സഭയുടെ ആധിപത്യത്തിൻ കീഴിലായി. പോർട്ടുഗീസ് ഭരണാധികാരികളുടെ രാഷ്ട്രീയവും സൈനികവുമായ പിൻബലം കത്തോലിക്കാ സഭയ്ക്ക് ലഭിച്ചു. ക്രമേണ ലത്തീൻ പാരമ്പര്യങ്ങൾ സഭയിൽ അടിച്ചേൽപ്പിക്കപ്പെട്ടു. ഒരു വിഭാഗം സഭാംഗങ്ങൾ ഇതിൽ ക്ഷുഭിതരായി. അവർ 1653-ൽ മട്ടാഞ്ചേരിയിൽ സമ്മേളിച്ച് 'കൂനൻ കുരിശു സത്യം' എന്ന സ്വാതന്ത്ര്യ പ്രഖ്യാപനം നടത്തി റോമാസഭയുമായുള്ള ബന്ധം വിടർത്തി. ലത്തീൻ രൂപതയ്ക്കു കീഴിൽ തുടർന്ന സുറിയാനി സമൂഹത്തെ 1923-ൽ സീറോ-മലബാർ സഭ എന്ന പേരിൽ സ്വന്ത വ്യക്തിത്വമുള്ള സഭയായി റോം അംഗീകരിച്ചു.

**2. ലത്തീൻ റീത്ത്:-** പോർട്ടുഗീസ് മിഷണറിമാരുടെ പ്രേഷിത പ്രവർത്തനം മൂലം ഇൻഡ്യയിൽ സ്ഥാപിച്ച സഭയാണിത്. ആദ്യ ലത്തീൻ രൂപത 1533-ൽ ഗോവയിൽ രൂപം കൊണ്ടു.

**3. സീറോ-മലങ്കര റീത്ത്:-** 1653-ലെ കൂനൻ കുരിശു സത്യം കേരള ചരിത്രത്തിലെ തന്നെ ഒരു നാഴികക്കല്ലാണ്. സ്വാതന്ത്ര്യത്തിനുവേണ്ടി നിലകൊണ്ട മലങ്കര സഭാംഗങ്ങൾ റോമൻ സഭയുമായുള്ള ബന്ധങ്ങൾ വിടർത്തി. 1930-ൽ മാർ ഈവാനിയോസിന്റെ (ബഥനി) നേതൃത്വത്തിൽ മലങ്കര സഭയിലെ ഒരു വിഭാഗം കത്തോലിക്കാ സഭിയൽ ചേർന്നു. ഇവർ സീറോ-മലങ്കരസഭയെന്ന പേരിലാണ് അംഗീകരിക്കപ്പെട്ടത്.

**അഡ്വ. സജി കൊടുവത്ത്**

Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2003-05
THE MALANKARA SABHA, CATHOLICATE OFFICE, KOTTAYAM-686 038

# FATHER MATHEWS NURSING INSTITUTIONS

APPROVED BY THE GOVT. OF KARNATAKA,
AFFILIATED TO RAJIVGANDHI UNIVERSITY OF HEALTH SCIENCE, BANGALORE

 **COLLEGE OF NURSING (BSc.)**

 **SCHOOL OF NURSING (G N M)**

NO. 5/1 H.M.T. MAIN ROAD, BEHIND H.M.T. SPORTS CLUB
JALAHALLI, BANGALORE - 550013

OUR PATRON



H. B. THOMAS MAR THEMOTHIOS
CATHOLICATE DESIGNATE

- ADMISSION FOR GIRLS ONLY
- NO DONATION
- Attached Hostel Available
- 150 bedded Hospital
- Strict Dicipline and Security for the students
- College and Hostel managed and supervised by experienced and highly qualified professionals.
- Provisions are made for students to participate in worship every sunday.

CHAIRMAN



VERY REV. V. I. MATHEWS
COR-EPISCOPA

TEL.: 08251 - 265045; MOB.: 09448503026

PRINCIPAL & JOINT SECRETARY

MRS. MARY JACOB MSc. (Nursing)
TEL.: 09341833336

FOR DETAILS CONTACT

MR. P. M. JACOB (MANAGING TRUSTEE)
TEL.: 09341214343

DR. RENJI ISSAC MATHEWS (SECRETARY)
TEL.: 09341229030

FR. T. A. EDAYADI
TEL.: 9447300908

P. M. ISSACKUTTY, PATHANAPURAM
TEL.: 0475-2351890 (O), 2328227 (R)

MR. PRASANTH, MANGLORE
TEL.: 0824-2441239, 2448045 (O), 2414433 (R)

RUN BY: ST. MARYS EDUCATIONAL AND CHARITABLE TRUST (R) 1001/A/15, OPP. IISc GATE, DIVANDRAPALAYA, MATHIKERE, BANGALORE-560054, TEL. 080-23576600

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-